Reg: No. K. 575




Vol. 3 കോട്ടയം 1972 ജൂലൈ No. 9

# മാർത്തോമ്മായുടെ സിംഹാസനം

ഇസഡ്. എം. പാറേട്ട്

സിംഹാസനം. എല്ലാ നാൽക്കാലികളുടെയും പൂർവ്വജനാണെന്നാണ് എൻസൈക്ലോപ്പീഡിയാ ബ്രിട്ടാനിക്കാ എന്ന വിജ്ഞാനകോശം പറയുന്നതു്. നമ്മുടെ 'കുരണ്ടിപ്പലക' മുതൽ മേല്പോട്ടുള്ള ആസനങ്ങളുടെയും മുത്തച്ഛൻ എന്നു്. പ്രാരംഭകാലങ്ങളിൽ ഇതു അധികാരത്തിന്റെയും ഭരണത്തിന്റെയും ചിഹ്നങ്ങൾ ആയിരുന്നു. പൗരസ്ത്യരാജ്യങ്ങളിൽ സംസ്കാരശൂന്യമാംവിധം മനോഹരമായ സിംഹാസനങ്ങൾ ഉപയോഗിക്കാറുണ്ടായിരുന്നു. ശലോമന്റെ ആനക്കൊമ്പും സ്വർണ്ണവുംകൊണ്ടു് നിർമ്മിച്ച സിംഹാസനം; റഷ്യയിലെ ബോറിസ് ചക്രവർത്തിക്കു സമ്മാനമായി ലഭിച്ചതും 9500 രത്നങ്ങൾ പതിക്കപ്പെട്ടിരുന്നതുമായ സ്വർണ്ണസിംഹാസനം; നാദർഷാ ഇൻഡ്യയിൽനിന്നു കൊള്ളയടിച്ചു കൊണ്ടുപോയ മയൂരസിംഹാസനം ഇവയെല്ലാം എടുത്തുപറഞ്ഞിട്ടുണ്ടു്. മയൂരസിംഹാസനത്തിന്റെ കാലുകൾ സ്വർണ്ണനിർമ്മിതമായിരുന്നു. ഇരിക്കാനുള്ള ആസനത്തിൽ എത്തുന്നതു് വെള്ളികൊണ്ടു പണിത പടി കേറിയാണു്. വാൽവിരിച്ചു ആടുന്ന രണ്ടു മയിലുകൾ ആ സിംഹാസനത്തിന്റെ മനോഹാരിത വർദ്ധിപ്പിച്ചിരുന്നു. അവയുടെ വാലുകൾ വജ്രം, പുഷ്യരാഗം ഇടങ്ങിയ ഒട്ടധികം രത്നങ്ങളാൽ അലങ്കരിക്കപ്പെട്ടിരുന്നു. പാപ്പായുടെ തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യുന്ന കർദ്ദിനാൾമാർ എല്ലാവരും സിംഹാസനങ്ങളിൽ ആസനസ്ഥരായിരുന്നാണു സമ്മതിദാനം രേഖപ്പെടുത്തുന്നതു്. ഈ വിവരങ്ങൾ 22—ാം വാല്യത്തിൽനിന്നു് എടുത്തതാണു്. മലങ്കരസഭയിൽ 'സിംഹാസനം' കാരണം ഒരു 'സിസം'—പിരിച്ചിൽ ഉണ്ടാകാം, ഉണ്ടാകും എന്നു തോന്നത്തക്കവിധമുള്ള പ്രസ്താവനകൾ കാണുകയും കേൾക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതുകൊണ്ടു്, 'സിംഹാസനം' എന്നാൽ എന്തെന്നു് ആരായണമെന്നുതോന്നി. അന്ത്യോഖ്യായിലെ യാക്കോബായ - ഇപ്പോൾ ദമസ്ക്കോസിലെ- പാത്രിക്കീസിനു അട്ടിപ്പേറായോ കാരാണ്മയായോ കിട്ടിയ എന്തോ വിശേഷവസ്തുവാണു് സിംഹാസനം എന്നുതോന്നിപ്പോകും ചിലരുടെ പ്രസ്താവനകൾ കണ്ടാൽ. കുരണ്ടിപ്പലകമുതൽ മയൂരസിംഹാസനംവരെ എല്ലാ ആസനത്തിനും ചേരുന്നതര

ത്തിലാണു് എൻസൈക്ലോപ്പീഡിയാ സിംഹാസനത്തിനു വിവരണം കൊടുത്തിരിക്കുന്നതെന്നു മുകളിൽ കണ്ടല്ലോ. ആ വിജ്ഞാനകോശം 6-ാംവാല്യം 656—ാം പേജിൽ സിംഹാസനാരൂഢനായ ഒരു ബിഷപ്പിന്റെ ചിത്രവും കൊടുത്തിട്ടുണ്ടു്. മഹാചരിത്രകാരൻ എന്നു് വിശേഷിപ്പിക്കേണ്ട ഗിബ്ബൺ, അദ്ദേഹത്തിന്റെ 'ഡിക്ലൈൻ ആൻഡ് ഫോൾ ഓഫ് ദി റോമൻ എമ്പയർ' എന്ന ചരിത്രപരമ്പരയിൽ രണ്ടാം വാല്യം 21—ാം അദ്ധ്യായത്തിൽ എപ്പിസ്കോപ്പന്മാർക്ക് സിംഹാസനം ഉണ്ടെന്നു് രേഖപ്പെടുത്തിയിട്ടുണ്ടു്. മെത്രാന്മാർക്കു 'സിംഹാസനം' ഉണ്ടാകാം, ഉണ്ടു് എന്നു ഹൂദായകാനോനും പറയുന്നു. ഏഴാം അദ്ധ്യായം 1 - ാം ഖണ്ഡികയിൽ 'ഹൂദായ' എന്ന തലക്കെട്ടിൽ പറയുന്നു 'ഭിന്നത ഇല്ലാതിരിക്കെ സ്വാതന്ത്ര്യവും അധികാരമോഹവും മൂലം ഒരു സിംഹാസനത്തിനു രണ്ടു പാത്രിക്കീസന്മാരോ മെത്രാപ്പോലീത്തന്മാരോ വാഴിക്കപ്പെടുവാൻ ഇടയായാൽ ആദ്യത്തെ ആൾ ഭരണം നടത്തുകയും രണ്ടാമത്തെ ആൾ പ്രവൃത്തിരഹിതനായിരിക്കുകയുംവേണം' അപ്പോൾ മെത്രാനും ഉണ്ടു് സിംഹാസനം!

റോമ്മാസഭയുടെ അർദ്ധഔദ്യോഗികപ്രസിദ്ധീകരണമായ 'കത്തോലിക്കാ എൻസൈക്ലോപ്പീഡിയാ' എന്ന വിജ്ഞാനകോശവും ബിഷപ്പിനു സിംഹാസനം ഉണ്ടെന്നു രേഖപ്പെടുത്തിയിട്ടുണ്ടു്.

ഈവിധം, ഒരു എപ്പിസ്കോപ്പായിക്കു തന്നെ സിംഹാസനം ഉണ്ടാകാം, ഉണ്ടു് എന്നിരിക്കെ, മനുഷ്യാവതാരം ചെയ്ത ദൈവപുത്രൻ, സുവിശേഷം ലോകമെല്ലാം പ്രചരിപ്പിച്ചു്, എല്ലാവരെയും തന്റെ അടുക്കലേക്കു കൊണ്ടുവരുന്നതിനു ചുമതലപ്പെടുത്തിയ—അധികാരപ്പെടുത്തിയ—അപ്പോസ്തലന്മാരിൽ ചിലർക്കു് ഇരിക്കാനും കൊടുത്തിരുന്നില്ല എന്നു വാദിക്കുകയോ സ്ഥാപിക്കാൻ ശ്രമിക്കുകയോ ചെയ്യുന്നതു് വിചിത്രമായി തോന്നാം. അതിനേക്കാൾ വിചിത്രമായ ഒരു വാദം പാത്രിക്കീസുതന്നെ ഉന്നയിച്ചപ്പോൾ പിൻഗാമികൾ ആർപ്പുവിളിക്കേണ്ടതാണല്ലോ! നിരവധി അവാന്തരവിഭാഗങ്ങളിൽപ്പെട്ട ക്രൈസ്തവരിൽ ഒരു വകുപ്പുകാരും പുറപ്പെടുവിക്കാത്ത ഒരു വാദമാണു

യാക്കോബായ പാത്രിക്കീസിന്റെ യാക്കോബു തൃതീയൻ 'ദിവ്യസത്യം' എന്ന ഭ... ത്തിനു 230-ാം നമ്പരായി 27-6-70-... കാതോലിക്കാ [illegible] കത്തിൽ ഉന്നയിച്ചിരിക്കുന്നതു്. ആ കത്തിൽ നിന്നു അല്പം:— ...യോഹന്നാൻ 20—21-24—ൽ വ്യക്തമായി കാണുന്നപ്രകാരം അദ്ദേഹം (മാർത്തോമാ) ഒരു പട്ടക്കാരനേ അല്ലായിരുന്നു. ഒരു പട്ടക്കാരൻ അല്ലാതിരുന്ന അദ്ദേഹം ഒരു മേൽപ്പട്ടക്കാരൻ ആകുന്നതെങ്ങിനെ? ഒരു മേല്പട്ടക്കാരനാകാതെ ഒരു സിംഹാസനം സ്ഥാപിക്കുന്നതു എങ്ങിനെ?...' മാർത്തോമ്മാശ്ലീഹാ ഒരു പട്ടക്കാരനേ അല്ലായിരുന്നു എന്ന ഉദ്ധാരണത്തിൽ കഴമ്പു് അശേഷമില്ലെന്നതിനു്, ലോകത്തുള്ള, പട്ടത്വത്തിൽ വിശ്വസിക്കുന്ന ഒററ ക്രൈസ്തവസഭപോലും അതിനെ അനുകൂലിക്കുന്നില്ല എന്നതു തെളിവാണു്. അവർ ആരും ആ വിധം പ്രസ്താവനകൾ ചെയ്തിട്ടില്ലെല്ലോ എന്നു പറയും, യാക്കോബായ പാത്രിക്കീസിന്റെ അപ്രമാദിത്വം കൊട്ടക്കാൻ ... മലങ്കരയിലെ മൂന്നൊററ പാത്രിക്കീസ് ... കാർ. ഒരാൾ സർവ്വാംബലമായി ... ഒരു പ്രസ്താവനചെയ്താൽ, അതിന്മേൽ കടിച്ചുതൂങ്ങാൻ ചുമതലപ്പെട്ടവർ ... അതിനു മറുപടി.

വേദപുസ്തകം മാത്രമല്ല ഓർത്തഡോക്സ് സഭ ആധികാരികരേഖയായി സ്വീകരിച്ചിട്ടുള്ളതു്. പൂർവ്വന്മാരുടെ ഗ്രന്ഥങ്ങൾക്കും ലേഖനങ്ങൾക്കും പ്രസ്താവനകൾക്കും നമ്മുടെ പഠിപ്പിക്കലിൽ സ്ഥാനം നൽകുന്നുണ്ടു്. ഈജിപ്തിലെ നിട്രിയൻ സന്യാസാശ്രമത്തിൽനിന്നു് ഏതാനും സുറിയാനി രേഖകൾ ബ്രിട്ടീഷ് മ്യൂസിയത്തിനു ലഭിച്ചു. അവ എല്ലാം എ. ഡി. 325 നുമുമ്പുള്ളവയാണെന്നും സഭാപിതാക്കന്മാർ എഴുതിയിട്ടുള്ളവയാണെന്നും സമ്മതിക്കപ്പെട്ടിട്ടുണ്ടു്.

ആ രേഖകൾ എല്ലാംതന്നെ ഇംഗ്ലീഷിലേക്കു പരിഭാഷചെയ്തു്, 'പ്രാചീനസുറിയാനി രേഖകൾ' എന്നപേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. നിഖ്യാ സുന്നഹദോസിനു മുമ്പു് (325) ക്രൈസ്തവ സഭയിൽ ഉന്നതസ്ഥാനം ഉണ്ടായിരുന്ന വ്യക്തികൾ എഴുതിയ ഗ്രന്ഥങ്ങൾ, പ്രസംഗങ്ങൾ, ഇടങ്ങിയവയിൽ നഷ്ടപ്പെട്ടുപോകാതെ കിട്ടിയിട്ടുള്ളവയെല്ലാംചേർത്തു് Antenicene Christian Library എന്ന പേരുകൊടുത്തു പ്രസിദ്ധപ്പെടുത്തിയ 24 വാല്യങ്ങളുള്ള ഒരു ഗ്രന്ഥസഞ്ചയത്തിന്റെ 20-ാം വാല്യത്തിലാണു് ഈ പ്രാചീനസുറിയാനിരേഖകൾ-ഉൾപ്പെടുത്തിയിട്ടുള്ളതു്. ലോകരക്ഷകൻ ഉയിർത്തു് എണീററശേഷം അപ്പോസ്തലന്മാർക്കു പട്ടംകൊടുത്തപ്പോൾ— ഊതിയപ്പോൾ—മാർത്തോമ്മാ സ്ഥലത്തില്ലായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിനു പട്ടം കിട്ടിയില്ല. ഒരു പട്ടക്കാരൻപോലും അല്ലാതിരുന്ന അദ്ദേഹം ഒരു മേല്പട്ടക്കാരനാകുന്നതെങ്ങനെ, ഒരു മേല്പട്ടക്കാരൻ ആകാതെ ഒരു സിംഹാസനം സ്ഥാപിക്കുന്നതു് എങ്ങനെ? അതുകൊണ്ടു് മാർത്തോമ്മായ്ക്കു് പട്ടം കിട്ടിയതേ ഇല്ല, എന്നാണു് യാക്കോബു തൃതീയൻ ഔഗേൻ കാതോലിക്കോസിനു എഴുതിയ 27-6-70-ലെ പ്രസിദ്ധമായ കത്തിൽ കാണിച്ചിരിക്കുന്നതു്. മാർത്തോമ്മാ ഉൾപ്പെടെ പതിനൊന്നു ശിഷ്യന്മാർക്കും കർത്താവു് സ്വർഗ്ഗാരോഹണം ചെയ്തസമയം പട്ടം

(ശേഷം 2-ാം പേജിൽ)

# മാർത്തോമ്മായുടെ സിംഹാസനം

(1-ാംപേജിൽനിന്നും തുടർച്ച)

കൊടുത്തു എന്ന്, പ്രാചീന സുറിയാനിരേഖകളിൽപ്പെട്ട അപ്പോസ്തലന്മാരുടെ ഉപദേശങ്ങളിൽ' സുവ്യക്തം കാണാം. ഈ 'ഉപദേശങ്ങൾ രണ്ടാം ശതകമദ്ധ്യത്തോടു അടുത്തു എഴുത്തിൽ ആക്കി എന്നാണ് വിശ്വസിക്കപ്പെടുന്നത്. അതിൽനിന്ന് ചിലതു സംഗ്രഹിച്ചുചേർക്കാം:- (യൂസിബിയസിന്റെ സഭാചരിത്രവും അപ്പോസ്തലോപദേശങ്ങൾ ഉൾക്കൊള്ളുന്ന പ്രാചീന സുറിയാനിരേഖകളും പരസ്പരബന്ധമുള്ളവയാണ്, ആഹാട്ട് റമ്പാൻ യൂസിബിയസിന്റെ (ഈസാബിയോസ്) ചരിത്രത്തെ അബ്ഗാറസ് ചരിത്രത്തിന് ആധാരമായി (പേജ് 174) എടുത്തിട്ടുണ്ട്. അതുവഴി അപ്പോസ്തലന്മാരുടെ ഉപദേശങ്ങളും അദ്ദേഹം അംഗീകരിക്കുന്നു.) കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത ദിവസത്തെ സംഭവം വിവരിച്ചിരിക്കുന്നതു്—യവനായവർഷം 339 ഹെസിറാൻമാസം 4—ാം തീയതി ആഴ്ചവട്ടത്തിന്റെ ഒന്നാംദിവസം ശിഷ്യന്മാർ ഒലിവുമലയിൽ എത്തി. അവരോടൊപ്പം ഉണ്ടായിരുന്ന കർത്താവു ശിഷ്യന്മാർക്കു ആദ്യം അദൃശ്യനായിരുന്നു. സൂര്യോദയസമയത്തു് നമ്മുടെ കർത്താവ് പതിനൊന്നു ശിഷ്യന്മാരുടെ തലയിൽ കൈവച്ച് അവർക്കു പട്ടത്വനൽവരം കൊടുത്തു. പ്രകാശപൂർണ്ണമായ ഒരു മേഘം പെട്ടെന്നു പ്രത്യക്ഷപ്പെട്ടു കർത്താവിനെ ആവഹിച്ചുകൊണ്ട് മേല്പോട്ടുയർന്നു. അദ്ദേഹം സ്വർഗ്ഗത്തിലേയ്ക്കുപോകുന്നതു് ശിഷ്യന്മാർ കണ്ടു. അവരോടൊന്നിച്ച് ഉണ്ടായിരുന്നകാലത്തു് കർത്താവ് പഠിപ്പിച്ചതുപോലെ സംഭവിക്കുന്നതുകണ്ട് അവർ ദൈവത്തെ സ്തുതിച്ചു മോശയുടെയും അഹരോന്റെയും പിൻതുടർച്ചക്കാരായി, പുരോഹിതന്മാരായി ഇരിക്കുന്നതിന് കർത്താവിന്റെ വലതുകൈയിൽ നിന്നു പട്ടത്വനൽവരം ലഭിച്ചതിൽ അവർ ആഹ്ലാദിക്കുകയും ചെയ്തു. Antenicene Christian Library, vol.xx Ancient Syriac Documents. P. P. 35-37)

സത്യം ഇവ്വിധം ഇരിക്കെ, മലങ്കര (ലൗകികാധികാരം) ഏതുവിധമെങ്കിലും പിടിച്ചടക്കുന്നതിനുവേണ്ടി നമ്മുടെ മാർത്തോമ്മായ്ക്കു് പട്ടത്വമില്ലെന്നു ഘോഷിക്കുന്നതു വിചിത്രമല്ലേ?

## മാർത്തോമ്മായും ഇൻഡ്യയും

മാർത്തോമ്മാശ്ലീഹാ ഇൻഡ്യയിൽ സുവിശേഷം അറിയിച്ചു സഭ സ്ഥാപിച്ചു എന്നതിനെ നിഷേധിക്കുന്ന ചരിത്രകാരന്മാർ വളരെവളരെ ചുരുക്കമാണ്. 'കാണാതെ വിശ്വസിക്കയില്ല' എന്നു ഗുരുവിന്റെ പുനരുത്ഥാനവാർത്ത കേട്ടപ്പോൾ പറഞ്ഞതിൽ പറ്റിയ പാകപ്പിഴ പരിഹരിക്കുന്നതിന്, മാർത്തോമ്മാ പാഞ്ഞുനടന്നു സുവിശേഷം അറിയിച്ചു എന്നു ഇതിഹാസമുണ്ട്. ഉത്തരേന്ത്യയിലൊ മറ്റൊ ആണ് അദ്ദേഹം സഭ സ്ഥാപിച്ചതെന്ന് തുടങ്ങി സംശയാസ്പദമായരീതിയിൽ മില്‌നിറെയ് എന്നയാളും വേറെ കൈവിരലിൽ എണ്ണാൻമാത്രം ചരിത്രകാരന്മാരും അഭിപ്രായപ്പെടുന്നുണ്ട്. ആഫ്രിക്കയിലും ഏഷ്യയിൽപാർത്ഥ്യാ എന്ന ഭൂവിഭാഗത്തിലും സഭ സ്ഥാപിച്ചു എന്നു ചിലർ പറഞ്ഞു. ഭൂമിശാസ്ത്രവിവരം ഇല്ലാതിരുന്ന പ്രാചീനകാലത്തു, ഏഷ്യയിലെയും ആഫ്രിക്കയിലെയും പലരാജ്യങ്ങളും തമ്മിൽ തെറ്റാറുണ്ടായിരുന്നു. ഇന്ത്യ എവിടെ തുടങ്ങുന്നു എവിടെ അവസാനിക്കുന്നു എന്നും അറിഞ്ഞുകൂടാത്ത 'ഭൂമിശാസ്ത്രജ്ഞന്മാരും' ചരിത്രകാരന്മാരും കൂടെ മാർത്തോമ്മായുടെ പ്രവർത്തനരംഗത്തിന് അതിരുകുറിക്കുകയും വിസ്തൃതി ക്ലിപ്തപ്പെടുത്തുകയും ചെയ്തതുകൊണ്ട് കുഴപ്പങ്ങൾ കുറെയധികം ഉണ്ടായി. ആഫ്രിക്കയിൽ, എത്യോപ്യായോടുതൊട്ടും അറേബ്യയുടെ സമീപത്തും ഇൻഡ്യ ഉണ്ടെന്നു പ്രഖ്യാപനം ചെയ്ത ഭൂമിശാസ്ത്ര മർമ്മജ്ഞന്മാരും ഉണ്ടായിരുന്നു. 'പ്രാചീന സുറിയാനിരേഖകളിൽ ഉൾപ്പെട്ട, അപ്പോസ്തലോപദേശങ്ങളിൽ പറയുന്നു:—'ഇൻഡ്യയും അതോടുചേർന്നും, ചുറ്റിലും വിദൂര സമുദ്രംവരെയ്ക്കു് ഉള്ള രാജ്യങ്ങളും, യൂദാസ് തോമസിൽനിന്നു ശ്ലൈഹികമായ കൈവയ്പു (മെത്രാൻപദം) സ്വീകരിച്ചു. അദ്ദേഹം അവിടെ സ്ഥാപിച്ച സഭയുടെ ഭരണാധിപനും ഉപദേഷ്ടാവും (ഗൈഡ് & റൂളർ) ആയി സേവനം അനുഷ്ഠിക്കുകയും ചെയ്തു. (സിറിയക് ഡോക്കുമെൻറ്സ്. പേജ് 47) ഭരണാധിപതിയും ഉപദേഷ്ടാവും' എന്നാണ് ആദിമകാലങ്ങളിൽ മേല്പട്ടക്കാരെപ്പറ്റി പറഞ്ഞുവന്നതു്. 'സഭ സ്ഥാപിച്ചു' എന്നുപറയുമ്പോൾ വൈദികസരണിയുടെ വിവിധ പടികളുടെയും തുടർച്ചയ്ക്കു ആവശ്യമായ ഏർപ്പാടുകൾ ശരിപ്പെടുത്തി എന്ന്. ക്രൈസ്തവസഭയ്ക്കു് ലൗകികമായി ഔന്നത്യം പ്രാപിച്ചപ്പോൾ അതു് സിംഹാസനം സ്ഥാപിക്കൽ ആയി മാറി എന്നുംവച്ചാൽമതി. അമേരിക്കയിൽ എത്തി മാർത്തോമ്മാ സുവിശേഷം അറിയിച്ചു എന്നു മെക്സിക്കോവിൽ ഇതിഹാസമുണ്ട്.

മാർത്തോമ്മാ ഇൻഡ്യയിൽ സഭ സ്ഥാപിച്ചു. മേല്പട്ടക്കാരെയും പട്ടക്കാരെയും വാഴിച്ചു. മരിച്ചു എന്നു പറയുന്നതു് പ്രാചീന സുറിയാനി രേഖകളിൽ ആയതുകൊണ്ട് കൂടുതൽ ഘനം ഉണ്ട്. എദേസ്സായിലെ അബ്ഗാറസ്സ് രാജകുമാരൻ ലോകരക്ഷകനു താഴെ ചേർത്തിട്ടുള്ള എഴുത്തു് അയച്ചതായി പറയപ്പെടുന്നു. 'യരുശലേമിനു സമീപം പ്രത്യക്ഷനായിരിക്കുന്ന ഉത്തമരക്ഷകനായ യേശുവിന് എദേസ്സായിലെ അബ്ഗാറസ്സ് രാജകുമാരന്റെ ആശീർവാദം. മരുന്നുകളും മൂലികളും കൂടാതെ അങ്ങു് രോഗശാന്തി നൽകുകയും മരിച്ചവരെ ഉയിർപ്പിക്കുകയും മറ്റും ചെയ്തുവരുന്നതു് അറിഞ്ഞപ്പോൾ, ദൈവം അവതാരം ചെയ്തതൊ, ദൈവപുത്രനൊ ആണെന്നു ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു.... യഹൂദന്മാർ അങ്ങയോടു വിരോധമാണെന്നും ദ്രോഹിക്കാൻ ആലോചന നടത്തുന്നതായും കേട്ടു. എന്റെ രാജ്യം ചെറുതെങ്കിലും വിശിഷ്ടമാണ്. നമ്മുടെ രണ്ടാളുടെയും ആവശ്യങ്ങൾക്കു മതിയാകും. അങ്ങ് എന്നെ സന്ദർശിച്ച് എന്നെ ബാധിച്ചിട്ടുള്ള രോഗത്തിൽനിന്നു മോചനം നൽകണമെന്ന് സവിനയം അപേക്ഷിക്കുന്നു....

'കാണാതെതന്നെ എന്നിൽവിശ്വസിച്ച് അബ്ഗാറസ്സേ! അങ്ങ് അനുഗ്രഹീതനാണ്.....എന്നെ നിയോഗിച്ച ആളിന്റെ അടുത്തേയ്ക്കു ഞാൻ പോയശേഷം, എന്റെ ശിഷ്യന്മാരിൽ ഒരാളെ നിങ്ങൾക്കു രോഗശാന്തിയും, നിങ്ങൾക്കും കൂടെയുള്ളവർക്കും ജീവനും നൽകുന്നതിനും നിയോഗിക്കുന്നതാണ്'' എന്ന് യേശു മറുപടികൊടുത്തു. സ്വർഗ്ഗാരോഹണത്തിനുശേഷം, യൂദാസ് തോമസ് എഴുപതുശിഷ്യന്മാരിൽ ഒരുവനായ തദ്ദയൂസിനെ അയച്ചു. യേശുവിൽ പൂർണ്ണമായി വിശ്വസിച്ചിരുന്ന അബ്ഗാറസ്സിന്റെ തലയിൽ കൈവച്ചുപ്രാർത്ഥിച്ചു. രോഗം പൂർണ്ണമായി മാറി. അബ്ഗാറസ്സിന്റെ കത്തും, യേശുവിന്റെമറുപടിയും അവയോടു അനുബന്ധമായി വിവരങ്ങൾ കാണിച്ചു് എഴുതിയിരുന്ന കുറിപ്പും എദേസ്സായിലെ രാജകീയ ഗ്രന്ഥശേഖരത്തിലുണ്ടായിരുന്നു. അവതന്നെയാണ് നിത്രിയൻ സന്യാസാശ്രമത്തിൽ നിന്നും ബ്രിട്ടീഷ് മ്യൂസിയത്തിൽ കൊണ്ടുപോയി 184 , 1843, 1848 ഈ നമ്പരുകൾ കൊടുത്ത രേഖകൾ. ഈ കത്തിടപാടുകളുണ്ടായതുകാരണം എദേസ്സായിൽ തോമസ്സിനു അത്യുന്നതമായ സ്ഥാനം നൽകിയിരുന്നു. അദ്ദേഹം സുവിശേഷഘോഷണാർത്ഥം സഞ്ചരിച്ചുകൊണ്ടിരിക്കവെ, ചില ലേഖനങ്ങൾ എദേസ്സായിലേക്കു അയച്ചിരുന്നു. ജയിംസ് യരുശലേമിൽനിന്നും പത്രോസ് റോമായിൽനിന്നും ജോൺ എഫേസസിൽനിന്നും .......തോമസ് ഇൻഡ്യയിൽനിന്നും ലേഖനങ്ങൾ അയച്ചിരുന്നു. അവ പള്ളികളിൽ വായിക്കുമായിരുന്നു എന്ന് പ്രാചീന സുറിയാനിരേഖകളുണ്ട്. മാർത്തോമ്മായുടെ അസ്ഥികൾ ഇവിടെനിന്നു കൊണ്ടുപോയതും എദേസ്സായിലേക്കായിരുന്നല്ലൊ. ഇവയെല്ലാം കണക്കിലെടുക്കുമ്പോൾ, തോമസ് എദേസ്സായെ അദ്ദേഹത്തിന്റെ ആസ്ഥാനമായി ഗണിച്ചിരുന്നു എന്നു ഗണിക്കണം. അവിടേയ്ക്കു അയച്ച ലേഖനങ്ങളിൽനിന്നു എടുത്ത വിവരങ്ങൾ ആയിരിക്കണം ഇന്ത്യയിൽ അങ്ങേ അറ്റത്തു സമുദ്രംവരെ സുവിശേഷം പ്രചരിപ്പിക്കുകയും, സഭ സ്ഥാപിക്കുകയും ചെയ്തു എന്നു അപ്പസ്തോലോപദേശങ്ങളിൽ പറഞ്ഞിട്ടുള്ളതു്.

## ഗുണ്ടഫൊറസ്

മാർത്തോമ്മായുടെ ഇന്ത്യൻ ദൗത്യത്തി[ന്റെ] ആണിക്കല്ലുകളിൽ ഒന്ന്, മൈലാപ്പൂ[...]രിലുള്ള അദ്ദേഹത്തിന്റെ കബറും, മ[...]ന്നു ഗുണ്ടഫൊറസ് രാജാവുമാണ്. ലിപ്പുരിൽ ഉള്ളതു് അദ്ദേഹത്തി[...]

(ശേഷം 7—ാംപേജിൽ)

# കാതോലിക്കായും പാത്രിക്കീസും

(ഏബ്രഹാം സഖറിയാ ചെമ്പകമഠം)

കാതോലിക്കായുടെ അധികാരാതിർത്തിയിൽ പാത്രിക്കീസിനു ഭരണമുണ്ടെന്നുള്ള വിധം മെയ് 17-ലെ 'നവശക്തി'യെന്നൊരു വാരികയിൽ 'സി. ഫിലിപ്പ് കുമരകം' 'മാർത്തോമ്മാ എപ്പോഴാ ദേവലോകത്തുവന്നു' എന്നതലക്കെട്ടിൽ ഒരു ലേഖനമെഴുതിയിരുന്നു. ഏകദേശം ഇതുപോലെ ഒരു ലേഖനം ജോൺ ഏബ്രഹാം എന്നപേരിൽ കേരളഭൂഷണത്തിൽ കണ്ടു. ഞാൻ മറുപടി എഴുതി. പിന്നെ ഒന്നും കണ്ടില്ല. ഫിലിപ്പിന്റെ ലേഖനത്തിലെ അധികഭാഗവും തിളച്ചുപൊങ്ങുന്ന വ്യക്തിവിദ്വേഷവും തജ്ജന്യമായ കോർവാക്കുകളും നിറഞ്ഞതാണ്. അതിന്റെ ഒടുവിൽ, 'കണ്ടുകൊൾക' എന്നൊരു സമരകോഹളവും മുഴക്കിയിട്ടുണ്ട്. പ്രസ്തുത ലേഖനത്തിൽ പരിഗണന അർഹിക്കുന്ന ഭാഗത്തിനുമാത്രമെ ഇവിടെ മറുപടി പറയുന്നുള്ളു.

സഭയുടെ കാനോൻ 13-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന പ്രശസ്ത ചരിത്രകാരനും പൗരസ്ത്യ കാതോലിക്കായുമായിരുന്ന ബാർ എബ്രായ സംഭരിച്ചെഴുതിയിട്ടുള്ളതാണ്. ഈ വസ്തുത നമ്മുടെ ഭരണഘടന 5-ാം വകുപ്പിൽകാണാം. എന്നാൽ ലേഖകൻ പറയുന്നതു പോംബഡ്ലാൻ എന്ന റോമാക്കാരനെഴുതിയതാണെന്നാണ്. ഇതെവിടെപഠിച്ചോ? വ്യാജപ്രസ്താവന നമ്മെയെങ്ങും എത്തിക്കുന്നില്ല. കാനോനിൽ ഹൂദായ 7:1-ൽ കാണുന്ന 'അർബ ഓ നഹറൂർ........' എന്ന വിധിഭാഗത്തു ലേഖകൻ ആരോപിക്കുന്ന 'പാപ്പാ പ്രാധാന്യം' അശേഷവും ഇല്ല. ലേഖകന്റെ അറിവുകേടുകൊണ്ടു പറയുന്നതാണ്. ഇനിയുമെങ്കിലും ഇതുസംബന്ധിച്ചു കൂടുതൽ പഠിക്കുവാൻ ശ്രമിക്കട്ടെ.

മാർത്തോമ്മായുടെ ശ്ലൈഹികസിംഹാസനത്തിനു 20 വർഷത്തെ പഴക്കമാണു ലേഖകൻ കാണുന്നതു. ശ്ലീഹന്മാർക്കു സിംഹാസനം ഉണ്ടെങ്കിൽ മാർത്തോമ്മായുടെസിംഹാസനത്തിനു ഉള്ള പഴക്കം, 2000 കൊല്ലമാണു. മാർത്തോമ്മായുടെ സിംഹാസനം പുലിക്കോട്ടിൽ, വട്ടശ്ശേരിൽ എന്നീ മെല്പട്ടക്കാർ എന്തുകൊണ്ടു കണ്ടുപിടിച്ചില്ലയെന്നു ലേഖകൻ ചോദിക്കുന്നു. അവർ കണ്ടുപിടിച്ചോ എന്നറിവാൻ ലേഖകൻ ശ്രമിച്ചില്ല എന്നേ അതിനർത്ഥമുള്ളു. അവരും അവരുടെ മുൻഗാമികളും അതു കണ്ടുപിടിക്കയും തദനുസരണം പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ടു. പുലിക്കോട്ടിൽ ദീവന്നാസ്യോസിന്റെ സെക്രട്ടറി ഇ. എം. ഫിലിപ്പെഴുതിയ 'മാർത്തോമ്മായുടെ ഇൻഡ്യൻ സഭ' യിൽ ...സമിനാരികേസിൽ റോയൽ കോർട്ടുവി... ...യിൽ വിജയിച്ച പുലിക്കോട്ടിൽ ദീവ... ...സ്യോസ്, 'മാർത്തോമ്മായുടെ സിംഹാ... ...ത്തിൽ വാഴ്ച ഉറപ്പിച്ചു എന്നു ഇറന്നു... ...ത്തിട്ടുണ്ടു. (പേജ് 237) ഈ സിം... ...നത്തിന്റെ പുനഃസ്ഥാപനത്തിനു വി

റോടെ അടരാടി വിജയിച്ചപടത്തലവനായിരുന്നു വട്ടശ്ശേരിൽ ദീവന്നാസ്യോസ്. ഇവരിരുവരുടെയും പൂർവ്വഗാമിയായിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ് തൊഴിയൂർ ഇടവകയുടെ മാർ കൂറിലോസിനു പട്ടം കൊടുക്കുമ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ, 'ഭാഗ്യവാനായ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ ബലഹീനനായ, പീലിപ്പോസ് മാർ ദീവന്നാസ്യോസ്' എന്നാണു ഒപ്പിട്ടിരിക്കുന്നതു.

ഈ സിംഹാസനം പരദേശപാത്രിക്കീസന്മാർക്കും സുവ്യക്തമായി അറിവുള്ളതാണ്. കാനോനിൽ കുറഞ്ഞതു പത്തുപ്രാവശ്യം ഇതേപ്പററി പരാമർശം ഉണ്ടെന്നുകൂടി ലേഖകൻ അറിഞ്ഞിരുന്നാൽ കൊള്ളാം.

'കോതമംഗലം, മുളന്തുരുത്തി മുതലായ സ്ഥലങ്ങളിൽ അന്ത്യവിശ്രമം കൊള്ളുന്ന പിതാക്കന്മാരാണു സഭയ്ക്കുവേണ്ടി ത്യാഗം അനുഷ്ഠിച്ചതു. അഴിമുഖത്തു കെട്ടിത്താഴ്ത്തിയ അഹത്തള്ളാ ഈ നാട്ടുകാരനായിരുന്നോ? നന്ദികേടിന്റെ കാലമാണല്ലോ ഇതു'!! ഇതാണു ലേഖകന്റെമറെറാരു വിലാപം. പ്രശ്നം തീരെ തെററിദ്ധരിച്ചോ കുട്ടിക്കുഴച്ചോ ആണു ലേഖകൻ അവതരിപ്പിച്ചതു. ദേശ, വർഗ്ഗ പരിഗണനകൾ ഇവിടെ ആക്കമില്ല. കാതോലിക്കായുടെ അധികാരസീമയിൽ—തനിക്കു ഭരണം ഇല്ലാത്തിടത്തു ഡലിഗേററിനെ അയയ്ക്കാൻ പാത്രിക്കീസിനെന്തവകാശം? അതാണു മർമ്മപ്രധാനമായ പ്രശ്നം, സഭയ്ക്കുവേണ്ടി ത്യാഗവും രക്തസാക്ഷിമരണവും അനുഭവിച്ച വിശുദ്ധന്മാരുടെ സംഖ്യ എന്തിനു രണ്ടോ മൂന്നോ ആയി ചുരുക്കുന്നു? ശ്ലീഹന്മാരുടെ കാലംമുതൽ ഇന്നോളം, സഭയ്ക്കു വേണ്ടി രക്തം നൽകി അതിനെ വളർത്തിയെടുത്ത എല്ലാ വിശുദ്ധന്മാരും നമുക്കു വിലപ്പെട്ടവരല്ലേ? മാർത്തോമ്മാ ശരശയ്യയിൽകിടന്നു, ഭാരതത്തിന്റെ മണ്ണിൽ - നമ്മുടെകണ്ണിന്റെ മുമ്പിൽ വച്ചു കണ്ണടച്ച മഹാചാര്യനല്ലേ? നമ്മെ കർത്താവിനു ജനിപ്പിച്ച ആ പിതാവു കത്തനാരുമല്ല കപ്യാരുമല്ല എന്നു വീൺവാക്കോ വേദവിപരീതമൊ ആരെങ്കിലും പറഞ്ഞാൽ അതു ചെവിക്കൊള്ളുന്നതല്ലേ കടുത്ത നന്ദികേടു? കോതമംഗലത്തു കബറടങ്ങിയ കാതോലിക്കായും അലക്സന്ത്ര്യൻ സഭയാൽ അയയ്ക്കപ്പെട്ട അഹത്തള്ളായും യാക്കോബു പാത്രിക്കീസിന്റെ ഒരു ഡലിഗേററിനെ ഇവിടെഇരുത്തിക്കൊള്ളണം എന്നുപറഞ്ഞിട്ടുണ്ടോ?

ഒരു പ്രശ്നത്തെ അതർഹിക്കുന്ന ഗൗരവത്തോടെ വീക്ഷിച്ചു നിത്യപരിഹാരംകാണുവാനാണു നാം ശ്രമിക്കേണ്ടതു. അല്ലാതെ, 'ദേവലോകത്തു മാർത്തോമ്മാ എന്നാണുവന്നതു? കണ്ടുകൊൾക' എന്നൊക്കെ ബാലിശവും തരംതാണതുമായ ജല്പനങ്ങൾ നമ്മെയെങ്ങും എത്തിക്കുന്നില്ല.

പാത്രിക്കീസ് കാനോനികമല്ലാത്തതും, സ്വന്തനിലയിൽചെയ്തതുമായ ഒരുപ്രവൃത്തിയാണു 'ഡലിഗേററുനിയമനം'. ഒരു എപ്പിസ്കോപ്പൽ സഭയായ മലങ്കര ഓർത്തഡോക്സ് സഭയുടെ പ. എപ്പിസ്കോപ്പൽ സുന്നഹദോസുകൂടി പര്യാലോചിച്ചു. അതിന്മേൽ ന്യായയുക്തമായ ഒരു തീരുമാനം ചെയ്തു. എപ്പിസ്കോപ്പൽ സഭാംഗങ്ങളായ നാം അതിനെ അനുസരിക്കേണ്ട ചുമതലയാണുള്ളതു. ക്നാനായ ഭദ്രാസനം സമുദായാടിസ്ഥാനത്തിൽ നടത്തിയ 56-ാമതു യുവജനനവാർഷികവും ക്ലീമ്മീസ് മെത്രാപ്പോലീത്തായുടെ പൗരോഹിത്യ ജൂബിലിയും മെയ് 29, 30, 31 തീയതികളിൽആഘോഷിച്ചപ്പോഴും 'തഹലൂപ്പാ'യെ ക്ഷണിക്കണമെന്നു ചിലർ നിർദ്ദേശിച്ചെങ്കിലും സമുദായവും, മെത്രാപ്പോലീത്തായും, പ: സുന്നഹദോസിന്റെ തീരുമാനത്തെ ദുർബ്ബലപ്പെടുത്തുന്നതു ആത്മഹത്യാപരമാണെന്നു ദീർഘദൃഷ്ടിയോടെ ആ സമുദായംഗ്രഹിച്ചതു ഏററവും അഭിനന്ദനാർഹംതന്നെ.

-0-

# സത്യവിശ്വാസമൊ വേദവിപരീതമൊ?

(പി. സി. ജോർജ്ജ് ബോംബെ)

ഉയിർപ്പുഞായറാഴ്ചയുടെ അടുത്തദിവസം (3-4-72) ബോംബെ ഇടവകയിലെ യുവജനങ്ങൾക്കു പോൾ റമ്പാനുമായി ഒരു അഭിമുഖസംഭാഷണം ക്രമീകരിച്ചിരുന്നു. അതിന്റെ ഉദ്ദേശം നമ്മുടെ സഭയുടെ വിശ്വാസസംബന്ധമായി എന്തെങ്കിലും സംശയം ആർക്കെങ്കിലും ഉണ്ടെങ്കിൽ ചോദിച്ചു നിവാരണം നേടുകയെന്നതായിരുന്നു. തദവസരത്തിൽ റമ്പാച്ചൻ രണ്ടു പുതിയ 'വിശ്വാസ സംഗതികൾ' (ഇതുവരെ മനസ്സിലാക്കിയിരുന്നതിനു വിപരീതമായതുകൊണ്ടാണു പുതിയതു എന്നുവിവക്ഷിക്കുന്നതു) വെളിപ്പെടുത്തി. അവ: (1)കുരിശുവരയ്ക്കേണ്ടതു ഒരുവിരൽ, (ചൂണ്ടുവിരൽ) കൊണ്ടാണ്. മൂന്നുവിരൽ ഒരുമിച്ചു ചേർത്തു (സാധാരണ ചെയ്യുന്ന രീതിയിൽ) കുരിശുവരയ്ക്കുന്നതും പട്ടക്കാർ റൂശ്മാചെയ്യുന്നതും തെററാണ്. ദൈവം ഏകനായതിനാൽ ഒരു വിരൽകൊണ്ടു കുരിശുവരയ്ക്കുന്നതാണു ശരി. ആദിമസഭയിൽ പതിവും പ്രമാണവും അതായിരുന്നു. അർമ്മീനിയൻ സഭയിൽ ഒരു വിരൽ കൊണ്ടു കുരിശുവരച്ചതിനാൽ 6000 വിശ്വാസികളുടെ ചൂണ്ടുവിരൽ ഛേദിച്ചുകളകയും അവരെ രക്തസാക്ഷികളായി പ്രഖ്യാപിക്കയും ചെയ്തിട്ടുണ്ടു. (2) പട്ടത്വം ആവർത്തിക്കപ്പെടുന്നതു കൂദാശയാണ്. കാരണം പട്ടംകൊടയുടെ അമലോഗ്യയിൽ, പട്ടം ഏല്ക്കുന്ന ആൾ വിശ്വാസത്തിൽ നിന്നും തെററിപ്പോകയോ, പട്ടം ഏല്ക്കുന്ന സമയം എഴുതി ഒപ്പിട്ടുകൊടുക്കുന്ന ഉടമ്പടി ലംഘിക്കുകയോ ചെയ്താൽ, പട്ടത്വം, അതു ഏററ ആളിൽനിന്നും ഉരിയപ്പെട്ടുപോകും എന്നു പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ടു. അതിനാൽ പട്ടത്വം ആവർത്തിക്കപ്പെടുന്ന കൂദാശയാണു.'........

ഇതാണോ സത്യവിശ്വാസം? അതോ, വേദവിപരീതമെന്നാണോ പറയേണ്ടതു? രണ്ടാമത്തെ പേരാണു ശരിയെന്നു ഒരു ശരിയായ ഓർത്തഡോക്സുകാരൻ സംശയലേശമെന്യേ സമ്മതിക്കും. ഒരു സത്യവിശ്വാസിക്കു ഈ പുതിയ തത്വങ്ങൾ

(ശേഷം 5-ാംപേജിൽ)

മലങ്കരസേവകൻ

1972 ജൂലൈ

## സാത്താൻ മുന്നേറുന്നു

മാർപാപ്പാ തന്റെ സ്ഥാനാരോഹണത്തിന്റെ ഒൻപതാം വാർഷികവേളയിൽ റോമൻ കത്തോലിക്കാസഭയിൽ വത്തിക്കാൻ കൗൺസിലിനുശേഷം ഉണ്ടായിട്ടുള്ള കലഹങ്ങളും തർക്കങ്ങളും സാത്താന്റെ വേലയുടെ ഫലമാണെന്നു് പ്രസ്താവിച്ചിരിക്കുന്നു. അദ്ദേഹം പറഞ്ഞു 'കൗൺസിൽ കഴിഞ്ഞു് സൂര്യപ്രകാശമുണ്ടാകുമെന്നു നാം ആശിച്ചു. എന്നാൽ പുതിയ പ്രശ്നങ്ങളാണു നാം കാണുന്നതു്..........കാരണം ഒരുശത്രു,- സാത്താൻ,—മനുഷ്യന്റെ ശത്രുവെന്നു സുവിശേഷം പറയുന്ന ഒരു ഗൂഢശക്തി—നമുക്കെതിരായി വന്നിരിക്കുന്നു...........സാത്താന്റെ പുക സഭയിലെ ഒരു വിള്ളലിൽക്കൂടി ദൈവത്തിന്റെ ആലയത്തിലേക്കു കടന്നുവന്നിരിക്കുന്നു.' ബൃഹത്തായ റോമൻ കത്തോലിക്കാസഭയെ പ്രശ്നങ്ങൾ ഇങ്ങിനെ വിഷമിപ്പിക്കുമെങ്കിൽ ചെറുതായ ഇന്ത്യൻ ഓർത്തഡോക്സ് സഭയെ പ്രശ്നങ്ങൾ വിഷമിപ്പിക്കുന്നതിൽ അത്ഭുതപ്പെടാനില്ല.

1958 ഡിസംബർ 16-ാംതീയതി, ആ നിർണ്ണായകമായ ദിവസം, അന്ത്യോഖ്യാ പാത്രിക്കീസും പൗരസ്ത്യകാതോലിക്കായും സമന്മാരെന്ന നിലയിൽ പരസ്പരം സ്വീകരിക്കുന്നുവെന്നു പ്രഖ്യാപിച്ചുകൊണ്ടുള്ള കല്പനകൾ കൈമാറിയപ്പോൾ അരശതാബ്ദകാലമായി നിലനിന്നുവന്നിരുന്ന വഴക്കുകൾ ഇല്ലാതായിത്തീർന്നുവെന്നു് നാം ആശ്വസിച്ചു. ഒരു സുവർണ്ണകാലം വന്നുചേർന്നുവെന്നും നാം വിശ്വസിച്ചു. പക്ഷെ ആ ആശ മുഴുവൻ സഫലമായിത്തീർന്നിട്ടില്ല.

പത്തൊൻപതു ശതാബ്ദകാലം മുൻപു നമ്മുടെ കർത്താവിന്റെ അപ്പോസ്തലനായ മാർത്തോമ്മാശ്ലീഹാ ഇന്ത്യയിൽ വന്നു സുവിശേഷം പ്രസംഗിച്ചു. പൗലോസ് അപ്പോസ്തലൻ പറയുന്നതുപോലെ 'ഇവിടെ ഒരു സഭയെ കർത്താവിൽ ജനിപ്പിച്ചു' ഇവിടെ സഭയ്ക്കുവേണ്ടി പ്രവർത്തിച്ചശേഷം രക്തസാക്ഷിമരണം പ്രാപിച്ചു. അതിന്റെ പത്തൊൻപതാം ശതാബ്ദി നാം കൊണ്ടാടുന്ന അവസരമാണു് ഇതു്. പോരാഞ്ഞു് ജൂലായ് മാസം ദുഖ്റോനോ പെരുന്നാളിന്റെ മാസവും ആണു്. ഇന്ത്യയുടെ പ്രത്യേക അപ്പോസ്തലനാണു് മാർത്തോമ്മാ എന്നു് നാം ശതാബ്ദങ്ങളായി വിശ്വസിച്ചുവരുന്നു, എല്ലാ കുർബ്ബാനയിലും.

"പ്രാർത്ഥനയിൻ സമയമിതല്ലോ! മാർത്തോമാ
ഇമ്പമെഴും നിൻ പാട്ടിൽ ശ്രദ്ധിച്ചീടും
നിന്നാടുകളെ മൂശെപ്പോൽ
ത്തൈക്ക വാഴ്ത്തേണം"

എന്നുനാം പാടുകയും ചെയ്യുന്നു. എട്ടു മാർത്തോമ്മാ നാമധാരികളായ മെത്രാപ്പോലീത്താമാർ നമ്മെ ഭരിച്ചു ഇപ്പോഴും നമ്മെ ഭരിക്കുന്ന പൗരസ്ത്യ കാതോലിക്കാ മാർത്തോമാ ശ്ലൈഹിക സിംഹാസനത്തിൽ ആരൂഢനായിരിക്കുന്നു എന്നു നാം വിശ്വസിക്കയും അങ്ങിനെ പ്രഖ്യാപിക്കുകയും ചെയ്യുന്നു.

പക്ഷെ ചിലരുടെ ഹൃദയങ്ങളിൽ സാത്താൻ കയറിയിരിക്കുകയാണു്. സഭയിൽ സമാധാനവും സൗഹൃദവും പുലരുന്നതു കാണുന്നതു് അവർക്കു് ഇഷ്ടമല്ല. നേടിയ സമാധാനം എങ്ങിനെയെങ്കിലും തകർക്കുന്നമെന്നതാണു് അവരുടെ ലക്ഷ്യം. അതിനായി അവർ സഭാതലം കലക്കുവാൻ ശ്രമിക്കുന്നു. ചില പൊട്ടവാദങ്ങളും കൊണ്ടു് മനുഷ്യരെ തെറ്റിദ്ധരിപ്പിക്കുവാൻ നോക്കുന്നു. വിദേശമേധാവിത്വം അവർക്കു് ഇന്നും കൂടിയേ കഴിയൂ. അതിനു് അവർ ചില പഴഞ്ചൻ വാദങ്ങളും മുന്നോട്ടുകൊണ്ടുവരും. കർത്താവു് വിദേശിയല്ലെ, മാർത്തോമാശ്ലീഹാ വിദേശിയല്ലെ, എന്നൊക്കെയാണു അവർ ചോദിക്കുന്നതു ! സഭ എന്താണെന്നോ സഭയുടെ അടിസ്ഥാനമെന്താണെന്നോ അറിവില്ലാത്തവരോടു് ഒന്നേ പറയാനുള്ളു. സ്നേഹിതരെ! നമുക്കുലഭിച്ച സ്വാതന്ത്ര്യം കളയാതെ സഭയുടെ പുരോഗതിക്കായി ഒന്നിച്ചു പ്രവർത്തിക്കാം. വിദേശാധിപത്യം നാം ഉപേക്ഷിച്ചുകഴിഞ്ഞു. അതിനിയും ഇവിടെ വരാൻ പോകുന്നില്ല കർത്താവും മാർത്തോമ്മായും വിദേശികളല്ല താനും. അവർ ഒരു രാജ്യത്തിന്റേതല്ല, മനുഷ്യരാശിയുടെ മുഴുവന്റേതാണു്. മാർത്തോമായുടെ ഇന്ത്യൻസഭ അപ്പോസ്തോലന്റെ ഓർമ്മയുടെ പരിമളത്തോടെ എന്നും സ്വതന്ത്രമായി പ്രവർത്തിക്കും. അതിനാൽ കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്നതുപോലെ

"നമുക്കു ഒരുമിച്ചു ജീവിക്കാം, നമുക്കു സന്തോഷമായി ഒരുമിച്ചു ഇരിക്കാം

നമ്മുടെജ്ഞാനം കാന്തിപൂരം പ്രസരിപ്പിക്കുകയും നാം തമ്മിൽ തമ്മിൽ വിദ്വേഷമില്ലാത്തവരായി ഇരിക്കയും ചെയ്യും."

മാർത്തോമായുടെ പ്രാർത്ഥനയിൽ സാത്താനെ വെല്ലുവാൻ നമ്മെ സഹായിക്കുകയും അവന്റെ പുക നമ്മുടെ സഭയിൽനിന്നു പറത്തിക്കളയുകയും ചെയ്യുമാറാകട്ടെ.

-0-

## വടക്കൻഭദ്രാസനവും സഭാകേന്ദ്രവും

(സി. സി. ഐപ്പ്)

അങ്കമാലി മെത്രാസനത്തിൽനിന്നു് 'മാനേജിങ്ങുകമ്മററിയിലേക്കു്' തെരഞ്ഞെടുത്ത അംഗങ്ങളുടെയും മെത്രാസന കൗൺസിൽ അംഗങ്ങളുടെയും ഒരു സംയുക്തയോഗം പി. ഏ. പൗലൂസ് കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ കറുപ്പുംപടി പള്ളിയിൽ കൂടി പാസ്സാക്കിയ നിശ്ചയങ്ങൾ പത്രങ്ങളിൽ കണ്ടു. യോഗം പ്രസ്തുത നിശ്ചയങ്ങൾ പാസ്സാക്കിയതിൽ അതിയായ കുണ്ഠിതം തോന്നി. ഒന്നാം നിശ്ചയം അബ്രഹം തീമോത്തിയോസ് മെത്രാന്റെ സ്വീകരണം നിരോധിച്ചു കേന്ദ്രത്തിൽനിന്നു നിർദ്ദേശം നൽകി എന്നും അതിൽ ഖേദിക്കുന്നുവെന്നുമാണു്. ഒരു സംഭവം ഉണ്ടായെന്നു സങ്കല്പിച്ചു് ഖേദം പ്രകടിപ്പിക്കുന്നതിൽ കാണുന്ന ബുദ്ധിഭ്രമമാണു് തീരുമാനത്തിൽ കാണുന്നതു്. കേന്ദ്ര 'നിർദ്ദേശം' എന്നു വിവക്ഷിച്ചിട്ടുള്ളതു് കാതോലിക്കാ മലങ്കര മെത്രാപ്പോലീത്താ 1972 ഏപ്രിൽ 28-ാം തീയതി പള്ളികൾക്കു് അയച്ച സർക്കുലർ 50/72 ആയിരിക്കുമെന്നു വിചാരിക്കുന്നു. അങ്ങിനെ ആണെങ്കിൽ യോഗത്തിനു വലിയ പ്രമാദം പററി. മഞ്ഞിനിക്കര അബ്രഹം തീമോത്തിയോസ് മെത്രാനു് സ്വീകരണം നൽകരുതെന്നല്ല ആവശ്യപ്പെട്ടിട്ടുള്ളതു്. പൗരസ്ത്യ കാതോലിക്കാ അദ്ധ്യക്ഷനായ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിശ്ചയം അവഗണിച്ചു് പാത്രിക്കീസ് അയച്ചിട്ടുള്ള ഡലിഗേററിനെ സ്വീകരിക്കരുതെന്നാണു് നിർദ്ദേശം. അബ്രഹം തീമോത്തിയോസിനെ മഞ്ഞിനിക്കര മെത്രാനായിട്ടല്ല ഡലിഗേററായിട്ടാണയച്ചതെന്നാണു് അദ്ദേഹം പറയുന്നതും, പാത്രിക്കീസ് രേഖപ്പെടുത്തിയിട്ടുള്ളതും. കാതോലിക്കാ-മലങ്കരമെത്രാപ്പോലീത്തായുടെ മേൽ പറഞ്ഞ സർക്കുലർ വായിക്കുന്ന ആർക്കുമതു ബോദ്ധ്യമാകും. ഈ കാര്യങ്ങൾ അഭ്യസ്തവിദ്യരായ ജനങ്ങളുടെ യോഗത്തിനു ഗ്രഹിക്കാൻ കഴിയാതെപോയതു് എന്തുകൊണ്ടാണെന്നു് മനസ്സിലാകുന്നില്ല. അങ്കമാലി മെത്രാപ്പോലീത്തായ്ക്കും ഇതു ഗ്രഹിക്കാൻ കഴിഞ്ഞില്ലെന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. 1972 മെയ് 1 ലെ മാനേജിങ്ങുകമ്മററിയിൽ അങ്കമാലി മെത്രാൻ ആ കല്പനയെ നഖശിഖാന്തം വിമർശിച്ചതു് അതുകൊണ്ടായിരിക്കണം. മെത്രാനും കൗൺസിലും മെത്രാസനത്തിൽനിന്നുള്ള മാനേജിങ്ങുകമ്മററി അംഗങ്ങൾക്കും എല്ലാം ഇങ്ങനെ തെററുപററിയതു് എന്തുകൊണ്ടായിരിക്കുമോ? മറെറാരു മെത്രാസനത്തിനും ഈ പ്രമാദം ഉണ്ടായിട്ടില്ലെന്നുള്ള കാര്യം ശ്രദ്ധേയമാണു്.

വടക്കൻ ഭദ്രാസനങ്ങളോടു് കേന്ദ്രം പ്രകടിപ്പിച്ചുപോരുന്ന അവഗണനാ മനോഭാവത്തെ പ്രതിഷേധിക്കുന്നതായി നിശ്ചയത്തിൽ പറയുന്നുണ്ടു്. ഏതെല്ലാം കാര്യങ്ങളിലാണു് കേന്ദ്രം അവഗണനാമനോഭാവം പ്രകടിപ്പിച്ചതെന്നു് വ്യക്തമാക്കിയിട്ടില്ല. അപ്രകാരം അവ്യക്തമായ ഒരു ആരോപണം ഉന്നയിച്ചതു് തീമൊത്തിയോസ് മെത്രാനും പാത്രിക്കീസിനും വേണ്ടി വാദിക്കാൻ മാത്രമല്ല യോഗം കൂടിയതെന്നു കാണിക്കാനായിരിക്കാം. പക്ഷെ വടക്കൻ മെത്രാസനങ്ങളെ അവഗണിച്ചെന്ന ആരോപണം ഇതിനുമുമ്പെങ്ങും ഉന്നയിക്കാതെ ഇപ്പോൾ മാത്രം കുത്തിപ്പൊക്കി കൊണ്ടുവന്നതും അതിനു് ഉപോൽബലകമായി ഏതെങ്കിലും ഒരു സംഭവമൊ തീരുമാനമൊ നടപടിയൊ ചൂണ്ടിക്കാണിച്ചിട്ടില്ലാത്തതും പാത്രിക്കീസിനെയും 'ത...

...പ്പാ'യെയും പ്രീണിപ്പിക്കാൻ മാത്രമ... യോഗം കൂടിയതെന്നു് അസന്ദിഗ്ധ... തെളിയിക്കുന്നു. അന്ത്യോഖ്യാ പാത്ര... ന്മാരോടും അവരുടെ തഹല്ലൂപ്പാമാ...

പേർ കൊണ്ടവരോടും ചേന്ന്, മലങ്കരമെത്രാപ്പോലീത്തായെ വസ്തരിച്ചു മുടക്കാൻ കളമൊരുക്കുകയും കാതോലിക്കായ്ക്കു് കരിംകൊടി പിടിക്കുകയും ചെയ്യുന്ന പാരമ്പര്യമുള്ള കരപ്പുറംപടി പള്ളിയിൽ അങ്ങനെ ചെയ്തവരിൽ ഒരു പ്രമാണിയുടെ നേതൃത്വത്തിൽ കൂടിയ യോഗം ഇവിധം ചെയ്താലും അത്ഭുതപ്പെടാനില്ല. അവർ സഭാകേന്ദ്രത്തിന് ഒരു താക്കീതും നൽകിയിട്ടുണ്ട്—ഇവക കാര്യങ്ങളിൽ ഒരു മാററം കാണുന്നതുവരെ കേന്ദ്രത്തിലേക്കു യാതൊരുവക പണവും കൊടുക്കേണ്ടതില്ലെന്നും കേന്ദ്രത്തിൽനിന്നു വരുന്ന തത്സംബന്ധമായ കല്പനകൾ പള്ളികളിൽ വായിക്കരുതെന്നും യോഗം നിർദ്ദേശം നൽകിയിരിക്കുന്നു. ഇതു് അനധികൃതമാണ്, കടുത്ത അച്ചടക്കലംഘനമാണ്. സഭാനിയമമനുസരിച്ച് മാനേജിങ്ങുകമ്മററി അംഗങ്ങൾക്കും കൗൺസിൽ മെമ്പറന്മാക്കും യോഗം ചേർന്നോ ചേരാതെയോ ഇങ്ങനെ ഒരു നിർദ്ദേശം നൽകാൻ അധികാരമില്ല. അധികാരമുണ്ടെന്നു ഭാവിച്ചതു സഭാകാര്യങ്ങളിലുള്ള അജ്ഞത വെളിവാക്കുന്നു. യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച കോർ എപ്പിസ്കോപ്പായ്ക്കു് ഈ തീരുമാനം അനധികൃതമാകുമെന്നു മനസ്സിലാക്കാൻ സാധിക്കാതെ വന്നതു് വളരെ പരിതാപകരമാണെന്നോ, അപ്രകൃതമല്ലെന്നോ എന്താണു പറയേണ്ടതു്?

യോഗം നൽകിയ നിർദ്ദേശത്തിൽ ഒരു വൈചിത്ര്യം ഉണ്ട്—കേന്ദ്രത്തിൽനിന്നുള്ള എല്ലാ കല്പനകളും വായിക്കരുതെന്നു് യോഗം പറയുന്നില്ല. പണം സംബന്ധിച്ച കല്പനകൾ മാത്രം വായിക്കരുതെന്നാണ് നിർദ്ദേശം. മററു കല്പനകൾ വായിക്കുന്നതു നിരോധിച്ചിട്ടില്ല. ഇതു കേവലം നിരർത്ഥകമായി തോന്നുന്നു. യോഗത്തിൻെറ ആഹ്വാനം അനുസരിച്ച് അങ്കമാലി മെത്രാസന ഇടവകയിലെ പള്ളികൾ കാതോലിക്കാദിനപ്പിരിവ് മുതലായവ കേന്ദ്രത്തിലേക്ക് അയയ്ക്കാതിരുന്നാൽ കേന്ദ്രം മുട്ടുമടക്കുമെന്നാണോ യോഗത്തിൻെറ അഭിപ്രായം? അങ്ങനെ അഭിപ്രായമുണ്ടെങ്കിൽ അതു് അടിസ്ഥാനരഹിതമാണ്. കേന്ദ്രത്തെ അങ്ങനെ കുനിച്ചുനിർത്താൻ സാധിക്കുകയില്ല. ആ നിർദ്ദേശം മൂലം തലകുനിക്കേണ്ടിവരുന്നതു് അങ്കമാലി മെത്രാസനത്തിൽപെട്ടവരായിരിക്കും. ഉദാഹരണമായി ഒരുകാര്യം പറയാം. മാനേജിങ്ങുകമ്മററി യോഗങ്ങളിൽ ഹാജരാകുന്ന അംഗങ്ങളുടെ ഭക്ഷണച്ചെലവ് കാതോലിക്കാദിനപ്പിരിവിൽനിന്നാണ് കൊടുക്കുന്നതു്. അങ്കമാലി മെത്രാസനത്തിൽ നിന്നു് ആ പിരിവ് അയയ്ക്കാതിരുന്നാൽ ആ മെത്രാസനത്തിൽനിന്നു വരുന്ന അംഗങ്ങൾ മററു മെത്രാസനങ്ങളുടെ ചെലവിൽ ഭക്ഷണം കഴിക്കേണ്ടിവരും. അതു് അവർക്ക് ലജ്ജാകരമായിരിക്കുമെന്നുണ്ടോ? മലങ്കരസഭയുടെ ഉൾഭരണസ്വാതന്ത്ര്യത്തിന് ഹാനികരമായ യാതൊരു ...വർത്തനത്തോടും സഹകരിക്കുകയില്ലെന്നും യോഗം തീരുമാനിച്ചിട്ടുണ്ട്. നല്ലതു്. പാത്രിക്കീസ് ഡലിഗേററായി ഒരാളെ അയച്ചിട്ടുള്ള ഈ സന്ദർഭത്തിൽ യോഗം ഇങ്ങനെ ഒരു നിശ്ചയം പാസ്സാക്കിയതു് അദ്ദേഹം ഭരണത്തിൽ കൈകടത്തുമെന്നു ശങ്കിക്കുന്നതു കൊണ്ടായിരിക്കുമെന്നുള്ളതിൽ സംശയമില്ല. 'ഡലിഗേററി'ൽനിന്നു് അങ്ങനെ ഒരു അപകടം ഉണ്ടാകാൻ ഇടയുണ്ടെന്നു ശങ്കിച്ച യോഗം, ആ അപകടം ഒഴിവാക്കുന്നതിനുകൂടിയാണ് 'ഡെലിഗേററി'നെ സ്വീകരിക്കരുതെന്നു് കാതോലിക്കാ—മലങ്കരമെത്രാപ്പോലീത്താ പള്ളികൾക്കു കല്പന അയച്ചതെന്നു് മനസ്സിലാക്കാഞ്ഞതു് നിർഭാഗ്യകരമായിപ്പോയി. ഇവിടെ ഒരു സംഗതി ഊന്നിപ്പറയേണ്ടിയിരിക്കുന്നു. മലങ്കരസഭയ്ക്കു ഭരണപരമായി പരിപൂർണ്ണസ്വാതന്ത്ര്യമുണ്ട്. ഉൾഭരണസ്വാതന്ത്ര്യം മാത്രമല്ല. പാത്രിക്കീസിനു് യാതൊരു ഭരണാധികാരവുമില്ല. സഭാഭരണഘടനയും കാനോനാകളും അതു് വ്യക്തമാക്കിയിരിക്കുന്നു.

'സംയുക്തയോഗത്തോടു്' ഒന്നു ചോദിച്ചുകൊള്ളട്ടെ. തോമ്മാശ്ലീഹായ്ക്കു് പട്ടമില്ലെന്നു് അന്ത്യോഖ്യാപാത്രിക്കീസ് 'ബുളാ' അയച്ചിട്ടു് യാതൊരു പ്രതിഷേധവും രേഖപ്പെടുത്താതിരുന്നതും സഭാനിയമങ്ങൾ ലംഘിച്ചു് പാത്രിക്കീസ് അയച്ച ഡെലിഗേററിനെ സ്വീകരിക്കരുതെന്നു് കാതോലിക്കാ മലങ്കരമെത്രാപ്പോലീത്താ കല്പന അയച്ചതിൽ പ്രതിഷേധിച്ചതും മാർത്തോമ്മാ ക്രിസ്ത്യാനികളാണോ? സംയുക്തയോഗക്കാർ ഇവിടെ യാതൊരു ഭരണാധികാരവുമില്ലാത്ത പാത്രിക്കീസിൻെറ പക്ഷം ചേർന്നുകൊണ്ടു് കാതോലിക്കായോടും കാതോലിക്കാ സിംഹാസനത്തോടും എതിർപ്പു പ്രകടിപ്പിക്കുകയാണ്. 'സഭാകേന്ദ്ര'ത്തെ എതിർക്കുന്നവർ സഭയോടു വിയോജിക്കുന്നു. അവർ സഭാഭരണഘടന ലംഘിക്കുന്നു. സുപ്രീംകോടതിവിധിയെ അവഗണിക്കുന്നു. തന്മൂലം അവർ സഭയ്ക്കു് ഇതരന്മാരായി ഭവിക്കുന്നു. മേല്പറഞ്ഞ സംയുക്തയോഗത്തെ അനുകൂലിക്കുന്ന എല്ലാവരുടെയും—അവർ എപ്പിസ്കോപ്പന്മാരായാലും, കോർ എപ്പിസ്കോപ്പന്മാരായാലും, ശെമ്മാശന്മാരായാലും, പള്ളിക്കാരായാലും—കഥ അതുതന്നെ.

—0—

# സത്യവിശ്വാസമൊ വേദവിപരീതമൊ

(3—ാംപേജിൽനിന്നും തുടർച്ച)

കേൾവിക്ക് അരോചകമാണ് എന്നു എടുത്തുപറയേണ്ടതില്ല. ഒരു പ്രമുഖവൈദികനിൽനിന്നും—പോരാ, ഓർത്തഡോക്സ് സഭയുടെമർമ്മപ്രധാനമായ ആരാധനയേയും തത്സംബന്ധമായ വിശ്വാസത്തെയും പററി ഒരു പ്രബന്ധം ചമച്ചു സമർപ്പിച്ച് ഒരു വിദേശ സർവ്വകലാശാലയിൽനിന്നും ഡോക്ടറേററു സമ്പാദിച്ച പ്രശസ്തനായ ഒരു ആശ്രമാചാര്യനിൽനിന്നും—ഈ പുതിയ വിശ്വാസതത്വങ്ങൾ പുറത്തുവന്ന സ്ഥിതിക്കു് അതു് അത്ര ലാഘവമായി തള്ളിക്കളയാവുന്നതാണെന്നു കരുതുവാൻ നിവൃത്തിയില്ല. മേൽപറഞ്ഞവയാണ് സത്യവിശ്വാസമെങ്കിൽ വീണ്ടും ചില സംശയങ്ങൾ പൊന്തിവരുന്നു. ദൈവം ഏകനായതിനാൽ ഒരു വിരൽകൊണ്ടു കുരിശുവരയ്ക്കുന്നതാണ് ശരിയെങ്കിൽ, വിശുദ്ധകുർബാനമദ്ധ്യേ ധൂപക്കുററിവാഴ്ത്തുമ്പോൾ, നാലു ചങ്ങലകളുംകൂടി ഒരുമിച്ചുചേർത്തുപിടിച്ചു് ഒരു പ്രാവശ്യമായി വാഴ്ത്താതെ, മൂന്നായി പിടിച്ചു മൂന്നുപ്രാവശ്യമായി വി. ത്രിത്വനാമത്തിൽ വാഴ്ത്തുന്നതു് എന്തിനാണു ; ഒരു വിരോധാഭാസമായിട്ടാണോ അതു കണക്കാക്കേണ്ടതു്. അതുപോലെതന്നെ ആ പാരമ്പര്യത്വം ആവർത്തിക്കപ്പെടുന്ന ക്രമാശയാണെങ്കിൽ, വിശ്വാസത്തിൽനിന്നും തെററിപ്പോയ പട്ടക്കാർ തിരികെ സഭയിലേക്കു വന്നാൽ വീണ്ടും പട്ടംകൊടുക്കാതെ വിശ്വാസം മാത്രം ഏററുപറയിച്ചാൽ മതി എന്നു് എന്തിനാണ് നമ്മുടെ സണ്ടേസ്കൂളുകളിൽ ഇപ്പോഴും പഠിപ്പിക്കുന്നതു്. പല മേല്പട്ടക്കാരും പട്ടക്കാരും മലങ്കരസഭയിൽ ഭിന്നത നിലനിന്ന കാലത്തു് റോമാസഭയിലേക്കു പരിവർത്തനം ചെയ്തു. അവർക്കാർക്കും റോമാസഭ വീണ്ടും പട്ടംകൊടുത്തതായി കേട്ടിട്ടില്ല. ഓർത്തഡോക്സ് സഭയുടെ പട്ടത്വം ചോദ്യംചെയ്യപ്പെടുവാൻ പാടില്ലാത്തവിധം സാധുവാണെന്നാണു റോമാസഭ വിധിച്ചിരിക്കുന്നതു്. ഈ അടുത്ത കാലത്തു നമ്മുടെ സഭയിൽ നിന്നും ചില വൈദികർ പെന്തിക്കോസ്തുവിഭാഗത്തിലേക്കു ചേർന്നശേഷം മടങ്ങിപ്പോന്നു. അവർക്കും തന്നെ വീണ്ടും പട്ടംകൊടുത്തതായി കേട്ടിട്ടില്ല. പിന്നെ എന്താണ് ഇതിൽനിന്നെല്ലാം മനസ്സിലാക്കേണ്ടതു്? ഈ അടുത്ത സമയത്തുണ്ടായ ചില വൈദേശികദുർമ്മോഹങ്ങളിൽനിന്നും ഉടലെടുത്ത വക്രബുദ്ധിയാണോ ഇതിൻെറ പിന്നിലുള്ളതു്? സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിട്ടുള്ള ബാർ എബ്രായയുടെ ഹൂദായകാനോൻ തിരുത്തി കാനോൻസൃഷ്ടിക്കുന്നവർക്കു് മേല്പറഞ്ഞതിനനുസരണമായ ഒരുപുതിയ 'അമലാഗിയ' ചമയ്ക്കാൻ വലിയ പ്രയാസംകാണുകയില്ലായിരിക്കാം എന്നാണോ മനസ്സിലാക്കേണ്ടതു്. സത്യവിശ്വാസത്തിൻെറകാവൽഭടന്മാർ എന്നുപറയുന്നവരിൽനിന്നും പുളിപ്പും, പുഴുക്കുത്തും; വേദവിപരീത ബുദ്ധിയുമാണു പുറപ്പെടുന്നതെങ്കിൽ സത്യവിശ്വാസികൾ എന്തുചെയ്യണം? നവീകരണ (ഇന്നു മാർത്തോമ്മാ)ക്കാരിൽനിന്നു വന്ന ചില പട്ടക്കാർക്കുപോലും വീണ്ടും പട്ടംകൊടുക്കാതെ പട്ടക്കാരായി സ്വീകരിച്ചിരുന്നു; പത്രോസ് തൃതീയൻ പാത്രിക്കീസുതന്നെ അങ്ങിനെചെയ്തു, എന്നുവട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് വട്ടിപ്പണക്കേസിൽ, 1094 കന്നി 4-ാംതീയതികൊടുത്ത മൊഴിയിൽ കാണാം. ഈ പഠിപ്പിക്കൽ ഒക്കെ വേദവിപരീതമൊ, വിവരക്കേടൊ എന്താണു്?

—0—

nted and Published by P. J.
orge B. A., B. Com; LL. B.
he P. C. Press Kottayam.

# മനിഞ്ഞലും മന്ത്രിയും

(എം. ഒ)

മനിഞ്ഞിൽ എന്ന പേരുള്ള ഒരു ജലജന്തുവുണ്ടു്. കേരളത്തിൽ ഓരോ ഭാഗത്തു ഇതിന്റെ പേരിന് അല്പസ്വല്പം വ്യത്യാസം ഉണ്ടായിരിക്കാം. മനിഞ്ഞിൽ ഒരു 'മത്സ്യവിശേഷം' എന്നാണു് 'നവയുഗനിഘണ്ടു'വിൽ കാണുന്നതു്. മത്സ്യവിശേഷം തന്നെ ആണൊ? വെള്ളത്തിൽ ജീവിക്കുന്നു. ആകൃതി റൂൾ തടിപോലെ. മത്സ്യത്തിനുള്ള തരം വാൽ ഉണ്ടു്. പാമ്പിന്റെ മാതിരി തലയും. അതു് മത്സ്യക്കൂട്ടത്തിൽ മത്സ്യമായും, പാമ്പിന്റെ കൂട്ടത്തിൽ പാമ്പായും വിലസും അത്രെ. അതുപോലൊരു വരമൊ ഭാഗ്യമൊ പുതിയ ഭക്ഷ്യമന്ത്രി പോൾ പി. മാണി ആഗ്രഹിക്കുന്നു എന്നുതോന്നുന്നു. രണ്ടാംതീയതി കോട്ടയം ഏലിയാ കത്തീഡ്റലിൽ ഇൻഡ്യയുടെ അപ്പോസ്തലനായ മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിമരണത്തിന്റെ പത്തൊൻപതാം ശതാബ്ദി പ്രമാണിച്ചു് മലങ്കര ഓർത്തഡോക്സ് സഭയുടെ [മ. മനോരമ റിപ്പോർട്ടിൽ സിറിയൻ ഓർത്തഡോക്സ് എന്നല്ല, മലങ്കര ഓർത്തഡോക്സ് എന്നാണു കാണുന്നതു്. സിറിയാക്കാരുടെ വാലാണ് മലങ്കര എന്നുള്ള വാദം മതിയാക്കിയതുകൊണ്ടായിരിക്കുമൊ 'സിറിയൻ' താഴത്തു വച്ചതു്. പച്ചവീക്കിലിയിലും ഇതുപോലെ ചില മാറ്റങ്ങൾ കാണുന്നുണ്ടു്. സന്തോഷം] വകയായി നടത്തുന്ന ആഘോഷപരിപാടികൾ ഉൽഘാടനം ചെയ്യപ്പെട്ട പുത്തൻ മന്ത്രി പൂരപ്പുറത്തുക്കുന്ന ഒരു പൊടിപൊടിപ്പൻ പ്രസംഗം ചെയ്തു് അദ്ദേഹത്തിന്റെ ഒരു പുതിയ കണ്ടുപിടുത്തത്തിന്റെ വിവരംപ്രഖ്യാപനം ചെയ്തു. ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാനം, മാർത്തോമ്മാശ്ലീഹാ നമുക്കു നൽകിയിട്ടുള്ള സന്ദേശമാണെന്നാണ് ആ കണ്ടുപിടുത്തം. ഇതു കണ്ടുപിടിച്ചയാൾ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിക്കാൻ യോഗ്യനല്ല എന്നു ഇനി വാദിക്കാൻ ആരെങ്കിലും ധൈര്യപ്പെടുമൊ? ക്രിസ്തുമതത്തിന്റെ ചിഹ്നം ആദ്യം മത്സ്യമായിരുന്നു. (പിന്നീടാണ് കുരിശുചിഹ്നമായതു്) ആ തരത്തിൽ നോക്കുമ്പോൾ മനിഞ്ഞിൽ നമ്മെ പ്രതിനിധീകരിക്കുന്നതു ശരിയാണെന്നു കാണാം. ഇന്ത്യയുടെ അപ്പോസ്തലനായ മാർത്തോമ്മായുടെ ശതാബ്ദി പ്രമാണിച്ചു കൂടിയ യോഗത്തിൽവച്ചു്, മാർത്തോമ്മായുടെ സന്ദേശമാണ് ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാനമെന്നു പ്രഖ്യാപിച്ചതു് മറക്കാൻ ആർക്കെങ്കിലും സാധിക്കുമൊ? അങ്ങിനെ മലങ്കരയുടെ പ്രതീകമാണ് താൻ എന്നു തെളിയിച്ചു സ്ഥാപിച്ചു മുദ്ര അടിച്ചു വിജയിച്ചു അദ്ദേഹം.

ഓർത്തഡോക്സ് പ്രതിനിധി എന്നുള്ള നില ഉറപ്പിച്ചു കഴിഞ്ഞപ്പോൾ മന്ത്രി മാണിക്കു് ഒരു വിദ്യ—അതിമോഹം എന്നു പറഞ്ഞുകൊള്ളട്ടെ - തോന്നി. ഇന്നത്തെ പരിതസ്ഥിതികളിൽതന്റെ നിലയ്ക്കു് കൂടുതൽ ഉറപ്പു കിട്ടുന്നതിനു മന്ത്രിസഭയിലും, മന്ത്രിസഭയെ താങ്ങിനിറുത്തുന്നപാർട്ടികളിലും ഉള്ള—ഓർത്തഡോക്സ് ഇതരരുടെ കൈ അടികൂടെ വാങ്ങി പോക്കറ്റിൽ സൂക്ഷിക്കുന്നതു് നന്നായിരിക്കുമെന്നു്. മൂന്നാം തീയതിയിലെ ഡി. സി. സി. പ്രവർത്തക സമ്മേളനം അദ്ദേഹം അതിനായി ഉപയോഗപ്പെടുത്തി. തലേന്നാൾ 'ആത്മീയപിതാക്കന്മാർ' ആയി അഭിസംബോധന ചെയ്യപ്പെട്ടവർ, അവരുടെ സഭകളുടെ വക കോളജുകൾ കുളത്തുകുളിക്കാതിരിക്കാൻ നോക്കുന്നതു് കൊടിയ വഞ്ചനയായിട്ടാണു് മന്ത്രി 3-ാംതീയതി കണ്ടതു്. ഇടതു ചെകിട്ടിൽ അടിച്ചാൽ വലതുചെകിടും കാണിച്ചുകൊടുക്കേണ്ട മഹാന്മാർ തങ്ങളുടെ കോളജുകളെല്ലാം ഇട്ടു് എറിഞ്ഞു് ഓടുന്നതിനു പകരം നഗരവഴികളിൽ ഇറങ്ങി പ്രകടനക്കാരെ നയിക്കുന്നതു് എങ്ങിനെ സഹിക്കും? 'ഇവർ ചെയ്യുന്നതെന്തെന്നു അറിയായ്കയാൽ ഇവരോടു പൊറുക്കണമെ' എന്നു പ്രാർത്ഥിച്ചു പോയി മന്ത്രി അപ്പോൾ ധാർമ്മികരോഷം ആളിക്കത്തി. ആത്മീയ പിതാക്കന്മാർ കുറുവടിയോ മുച്ചാൺവടിയോ എടുത്തുകൊണ്ടു പെരുവഴിയിൽ ചാടി കയ്യാങ്കളി നടത്തുന്നതു് അദ്ദേഹം കണ്ടു. അല്ലെങ്കിലും കണ്ടു എന്നു തോന്നി. തെറ്റുചെയ്യുന്നതു് ആരായാലും അതു ക്ഷമിക്കുമൊ? ഉള്ളതു തുറന്നടിച്ചു. ഗവർമ്മെന്റിന്റെയും പാർട്ടിയുടെയും കയ്യടിയും പോക്കറ്റിൽ വീണു. ഒരു പുത്തൻ മന്ത്രിയെക്കൊണ്ടു്, ജോലിയിൽ പ്രവേശിപ്പിച്ചു് രണ്ടുനാലുവാരത്തിനകം ഇതിലധികം എന്തു സാധിക്കാൻ കഴിയും?

നൂറുകോടി രൂപായിലധികം മുതൽമുടക്കി സ്ഥാപിച്ച പ്രൈവറ്റുകോളജുകൾ, കിട്ടാൻ പോൾ പി. മാണി തുടങ്ങിയ ജനപ്രതിനിധികൾ ആഗ്രഹിക്കുന്നു എന്നറിഞ്ഞു് മെത്രാന്മാർ വച്ചൊഴിഞ്ഞു് ഓടാഞ്ഞതു് മഹാപരാധമല്ലെ? അതികഠിനമായ അപരാധം ചെയ്തിട്ടും, അങ്ങിനെ ചെയ്തവരോടു്, ക്ഷമിക്കണമെന്നു് അപേക്ഷിക്കുന്നയാൾ എത്ര എത്ര മഹാൻ ആയിരിക്കണം! ഓർത്തഡോക്സ് സഭയിൽ ഇന്നുവരെ ഒരു പരിശുദ്ധൻ മാത്രമെ ഉണ്ടായുള്ളു. ആ കുറവു പരിഹരിക്കപ്പെടാൻ പോകുന്നു.

-0-

# വരിസംഖ്യ

വരിസംഖ്യ 2രു. ഒന്നും അടയ്ക്കാത്ത മാന്യ ബന്ധുക്കൾ ഇനി വൈകാതെ രണ്ടൊ മൂന്നൊ വർഷത്തെ വരിസംഖ്യയും, കുറെ അടച്ചിട്ടുള്ളവർ ബാക്കിയും അയച്ചു തരുവാനപേക്ഷ. 'മാസിക അയയ്ക്കണം. വരിസംഖ്യ അറിയിക്കണം. അയയ്ക്കണം' എന്നു് ഇങ്ങോട്ടെഴുതിയാൽ, സാമ്പിളായി ഒരു ലക്കം അയച്ചുകൊടുക്കുന്നതാണു്. ഉടനു് കിട്ടണമെന്നു ആഗ്രഹിക്കുന്നവർ അടുത്തമാസം 10—ാം തീയതിക്കകം ഇവിടെ എത്തത്തക്കവിധം പണം അയച്ചുതരണം.

മാനേജർ,

മലങ്കരസേവകൻ പുതുപ്പള്ളി, കോട്ടയം.

# വരിസംഖ്യ അടച്ചവർ

(ജൂൺ)

2 രൂപാ വീതം—കെ. സി. ചെറിയാൻ പൂനാ; കെ. സി. ഇട്ടപ്പൻ കോട്ടയം, എം. കെ. മാത്യു പുത്തൻകാവു്.

അടൂർനിന്നു്—എം. സാമുവൽ, പി. വി. ജോർജ്ജ്, വൈ. ജോൺ, വി. എസ്. ഏബ്രഹാം, ഏ. കെ. രാജൻ എന്നിവർ.

ഫാദർ എം. കെ. തോമ്മസ് അട്ടച്ചാക്കൽ പി. ജെ. മാത്യു, പി. ജെ. ജോസഫ് കൊച്ചി.

ബോംബെയിൽനിന്നു്—പി. റ്റി. ജി. പണിക്കർ, തോമസ് മാത്യു, സി. റ്റി. ജോർജ്ജ്, പി. കെ. ജോൺ, ഏ. കെ. ജേക്കബ്, കെ. ഇ. ഏബ്രഹാം, ഏ. വി. ജോൺ (4 രു)

4 രൂപാ വീതം – പി. കെ. വർക്കി ആലുവാ' സി. പി. ജേക്കബ് തിരുവനന്തപുരം, പി. കെ. ഈശോ പത്തനംതിട്ട, ജി. ജോൺ കായംകുളം, ഫാ. ഒ. ഏ. ഏബ്രഹാം കുമരകം, ഫാദർ പി. വി. ജോസഫ് എറണാകുളം (10 രു)

---

# മാർത്തോമ്മായുടെ സിംഹാസനം

(2—ാം പേജിൽനിന്നും തുടർച്ച)

മാധിയാണൊ എന്ന സംശയം പുറപ്പെടുവിക്കുന്നതല്ലാതെ, അങ്ങിനെ ഒന്നില്ലെന്ന് ഉറപ്പിച്ചുപറയാൻ ആർക്കും സാധിക്കയില്ല. 'ഗുണ്ടഫോറസ്' എന്നൊരു രാജാവെ ഇല്ലായിരുന്നുവെന്നുള്ളവാദം ഇന്ന പൂർണ്ണമായി പൊളിഞ്ഞിരിക്കയാണ്. മാർത്തോമ്മായ്ക്കു ഗുണ്ടഫോറസ്സിനെ മതത്തിൽ ചേർത്തുവെന്നുള്ള ഇതിഹാസം, വെറും കെട്ടുകഥയാണ്, അങ്ങിനെ ഒരു രാജാവേ ഇല്ലായിരുന്നു. മൂന്നാം ശതകത്തിൽ എഴുതിയ മാർത്തോമ്മായുടെ നടപടികൾ എന്ന ഗ്രന്ഥവും വെറും കെട്ടുകഥയാണെന്നുപോലും ഒരിക്കൽ വാദിക്കപ്പെട്ടു. അങ്ങിനെ ഒരു രാജാവ് ഉണ്ടായിരുന്നുവെന്നതിനും ആകെ കിട്ടിയ തെളിവ് ലാഹോർ മ്യൂസിയത്തിലെ 'ഒരു കൽക്കഷണമാണ്'. അതിലെ ലിഖിതം ശരിക്കു വായിച്ചുമനസ്സിലാക്കാൻ കഴിഞ്ഞില്ല. സ്വന്തം മനോധർമ്മം അനുസരിച്ചാണ് വ്യാഖ്യാനിക്കുകയോ അർത്ഥം പറയുകയോ ചെയ്യുന്നതെന്നു വാദിക്കപ്പെടുകയുണ്ടായി. ഇന്ന് ആ നിലമാറി. ഇതെഴുതുമ്പോൾ ഗൊണ്ടഫോറസ്സിന്റെ പതിനൊന്നു നാണയങ്ങളുടെ ഫോട്ടോ മുമ്പിൽ ഇരിക്കുന്നുണ്ട്. കേവലം സാങ്കല്പികമല്ല. കാണുകയും സ്പർശിക്കുകയും ചെയ്യാൻ തക്ക തെളിവുകൾ കൂടുതൽ കൂടുതൽ ഉണ്ടായിക്കൊണ്ടിരിക്കുകയാണ്. കാലം മുമ്പോട്ടു പോകുന്തോറും സാക്ഷ്യങ്ങൾ മറഞ്ഞും മാഞ്ഞും പോകാൻ സാദ്ധ്യതകളുണ്ടെന്നുള്ള വസ്തുത വിസ്മരിച്ചുകൂടാ.

## നിയമകോടതികൾ

മലങ്കരക്കാര്യത്തിൽ നിയമകോടതികൾ, ആത്മീയകാര്യങ്ങളിൽ പോലും അന്ത്യതീരുമാനം ചെയ്യേണ്ട ഘട്ടങ്ങൾ ആവിർഭവിച്ചിട്ടുണ്ട്. തോമ്മാശ്ലീഹായുടെ ഇന്ത്യൻ പ്രേഷിതത്തെയും മലങ്കര സിംഹാസനത്തെയുംപററി നിയമകോടതികൾ എന്തുപറയുന്നുവെന്ന് ആരായാം.

## റോയൽകോടതി

'സെമിനാരിക്കേസ്' എന്ന സാധാരണ പറയാറുള്ളതും, നവീകരണക്കാരിൽനിന്നു പഴയ സെമിനാരിയും ഇതരസ്വത്തുക്കളും വീണ്ടെടുക്കുന്നതിനു മാർ ജോസഫ് ദീവന്നാസ്യോസ് മുതൽപേർ വാദികളായും തോമസ് അത്താനാസ്യോസ് മുതൽ പേർ പ്രതികളായും നടന്ന 1059—ൽ 430-ാംനമ്പർ കേസിൽ തിരുവിതാംകൂർ റോയൽകോടതി 1064 മിഥുനം 30-ാം ...തി വിധി പ്രസ്താവിച്ചു. ആ വിധി ...ൽ 48 ാം ഖണ്ഡികയിൽനിന്നു അല്പം ...ഹിക്കുന്നു:-വി. തോമസ് അപ്പോസ്തോ... ...സ്തു ഡി. 51-52-ൽ മലങ്കരയിൽവന്ന് ...ത്തം പ്രസംഗിച്ചു, ഒട്ടധികം ആളുകളെ ...ർഗ്ഗത്തിൽ ചേർത്തു, എന്നു വാദികളും പ്രതികളും സമ്മതിക്കുന്നു. എല്ലാ ചരിത്രകാരന്മാരും അതിനോടു യോജിക്കുന്നു, അദ്ദേഹം മലബാറിൽ ഏഴിദിക്കിൽ ഏഴുപള്ളികൾ സ്ഥാപിച്ചു; ശങ്കരപുരി, പകലോമററം, എന്നീ പ്രധാന കുടുംബങ്ങളിൽ നിന്ന് ഓരോരുത്തരെ അർക്കദിയാക്കോന്മാരായി വാഴിച്ചു. കൊടുങ്ങല്ലൂർ ഭരണകേന്ദ്രമാക്കി, വിശുദ്ധ ആചാര്യസ്ഥാനം നൽകി ഉയർത്തിയവരെ, സഭാഭരണം ഏല്പിച്ചശേഷം മാർത്തോമ്മാ മലയാളത്തുനിന്നും പോയി. ....' മലങ്കരയിൽ സഭ സ്ഥാപിച്ചു, ആചാര്യന്മാരെ വാഴിച്ചു, ഭരണക്രമം അവരെ ഏല്പിക്കയും ചെയ്തു. ഇതു് അന്ന വാദികളും പ്രതികളും ഒന്നുപോലെ സമ്മതിച്ചുവെന്ന് ജഡ്ജ്മെന്റിൽ പറഞ്ഞിരിക്കുന്ന അതു വളരെ ശ്രദ്ധേയമാണ്. ഇവിടുത്തെ ഏററം ഉന്നത നീതിന്യായ കോടതിയുടെ തീർപ്പ് ഇരുഭാഗക്കാരും സമ്മതിച്ചിട്ടുള്ള വിവരങ്ങളെ അടിസ്ഥാനപ്പെടുത്തി ചെയ്തതാകുമ്പോൾ ആ തീർപ്പിന്റെ വില വർദ്ധിക്കുന്നു മാർത്തോമ്മാശ്ലീഹാ ഇവിടെ ഭരണക്രമം ഏർപ്പെടുത്തി ഭരണകൂടം — സിംഹാസനം — സ്ഥാപിച്ചുവെന്ന് ഒരു കോടതി. ഇതിലധികം വ്യക്തമായ തീർച്ചചെയ്യാനില്ലല്ലോ.

## ഹൈക്കോടതി

'നവീകരണ'ക്കാരുടെകൈയിൽനിന്നു കോട്ടയം ചെറിയപള്ളി ഒഴിപ്പിച്ചെടുക്കുന്നതിനുകൊടുത്ത കേസിൽ (1075—ൽ 125) ഹൈക്കോടതിയിൽ അപ്പീലിൽ എഫ്. ജെ ആർ ഹണ്ട് എഴുതിയ മൈനോറിററി ജഡ്ജ്മെന്റിൽ പറയുന്നു:- വി. തോമസിന്റെ പര്യടനം സംബന്ധിച്ച വിവരങ്ങളിൽനിന്ന്, അദ്ദേഹത്തിന്റെ നാമത്തിൽ അറിയപ്പെടുന്ന- സെന്റ് തോമസ് ക്രിസ്ത്യാനികൾ - സ്വതന്ത്രക്രൈസ്തവസമുദായത്തിന്റെ സ്ഥാപകൻ മാർ തോമ്മാ ആയിരുന്നു എന്നും, അവർ അവരുടെ സഭയെ കളങ്കരഹിതമായനിലയിൽ പുലർത്തിയെന്നും എനിക്ക് പൂർണ്ണമായി ബോദ്ധ്യപ്പെട്ടിട്ടുണ്ട്.

## ജില്ലാക്കോടതി

ഗീവർഗീസ് ബസ്സേലിയോസ് കാതോലിക്കോസിന്റെ അന്ത്യത്തോടടുത്തു, പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിന് മലങ്കര അസ്സോസ്യേഷൻ കൂടാൻ നോട്ടീസു കൊടുത്തു. അസ്സോസിയേഷൻ സമ്മേളനവും, പിൻഗാമിയുടെ തെരഞ്ഞെടുപ്പും നിരോധിക്കണമെന്നാവശ്യപ്പെട്ട് കല്ലൂക്കത്ര പള്ളി ഇടവകക്കാരായ രണ്ടാളുകൾ വാദികളായി വ്യവഹാരം ഉണ്ടായി. മദ്ധ്യവേനൽ അവധിക്കാലത്തു കോടതി അടച്ചതിനാൽ അവർ ഹൈക്കോർട്ടിൽ വെക്കേഷൻജഡ്ജിയുടെ മുമ്പിലാണ് കേസ് ഫയൽ ചെയ്തതു്. 'വെക്കേഷൻരീതി' അനുസരിച്ച്, നിരോധനം അനുവദിച്ചു. അതു് അസോസിയേഷൻ കൂടുന്നതിനു നിശ്ചയിച്ചിരുന്നതിന്റെ തലേന്നാൾ വൈകുന്നേരം ആയിരുന്നു. അനേകായിരംപേർ യോഗത്തിൽ സംബന്ധിക്കുന്നതിന് അപ്പോഴേക്ക് പുറപ്പെട്ടുകഴിഞ്ഞിരുന്നു അവരെല്ലാം ബുദ്ധിമുട്ടി ഹൈക്കോടതിയിൽനിന്നു വിസ്താരത്തിനായി ആ കേസ് കോട്ടയം ജില്ലാക്കോർട്ടിലേക്കയച്ചു. വിസ്താരം നടന്നു. അന്യായം തള്ളി 10-11-63-ൽ വിധിച്ചു. ഒന്നാം മാർത്തോമ്മാ മുതൽ എല്ലാ മെത്രാന്മാരുടെയും സ്ഥാനാരോഹണത്തെയും ഭരണത്തെയും സംബന്ധിച്ച ജഡ്ജ്മെന്റു ചരിത്രം പഠിച്ച് എഴുതിയിട്ടുള്ള ഒരു രേഖയാണ്. അതിൽ മലങ്കരസിംഹാസനം ഒരു വസ്തുതയാണ് മരീചിക ഒന്നുമല്ലെന്നു പറഞ്ഞിട്ടുണ്ട്. (പാരാ 19)

നിയമകോടതികളുടെ തീരുമാനത്തെപ്പററിയുള്ള പരിചിന്തനം അവസാനിപ്പിക്കുകയാണ്.

## വീണ്ടും ചരിത്രം

ചരിത്രസാക്ഷ്യത്തെ സംബന്ധിച്ച് ചിലതെല്ലാം ഇതിനുമുകളിൽ ചേർത്തു. എന്നാൽ മലങ്കര മാനേജിങ്ങുകമ്മററി അംഗങ്ങളായ പി. പി. ജോസഫ് കത്തനാർ, ജേക്കബ് സ്റ്റീഫൻ, ററി. പി. പീലിപ്പോസ് എന്നിവർചേർന്നു 1972 മെയ് 24-ാംതീയതി കാതോലിക്കോസ് സമക്ഷം ഒരുനോട്ടീസോ, വിജ്ഞാപനമോ അയച്ചു. അതിന്റെ പ്രതികൾ മാനേജിങ്ങുകമ്മററി അംഗങ്ങൾക്കും കൊടുത്തു. മാർത്തോമ്മാശ്ലീഹായുടെ രക്തസാക്ഷിമരണത്തിന്റെ 19 ാം ശതാബ്ദി ആഘോഷം സംബന്ധിച്ചുള്ള ഇംപ്ലിമെന്റിങ്ങ് കമ്മററിയിൽ അംഗങ്ങളായിരിക്കാൻ അതിയായ സന്തോഷമുണ്ട്.... മലങ്കരസഭയ്ക്കു് മാർത്തോമ്മാശ്ലീഹായുടെ പേരിൽ ഒരു സിംഹാസനം ഉണ്ടെന്നു വിശ്വസിക്കുന്നില്ല. സിംഹാസനസ്ഥാപനത്തിനു ഉപോൽബലകമായ ചരിത്രരേഖകളിലൊ കീഴ്വഴക്കങ്ങളിലൊ, നമ്മുടെ സഭാഭരണഘടനയിലൊ മതിയായ തെളിവുകൾ കാണുന്നില്ല....സിംഹാസനവാദവുമായി മുമ്പോട്ടുപോയാൽ ഭാവിക്കു നന്നല്ല. കൈവന്നിരിക്കുന്ന സമാധാനത്തിനു കോട്ടം വരുന്നതുമാണെന്ന് ഭയപ്പെടുന്നു....എന്ന് അവർ പറഞ്ഞിരിക്കുന്നു.

'മലങ്കരയിൽ മാർത്തോമ്മാ സിംഹാസനസ്ഥാപനത്തിന് ഉപോൽബലകമായ....മതിയായ ചരിത്രരേഖകൾ ഇല്ല എന്നാണ് ലേഖനകർത്താക്കൾ പറയുന്നതു്. രേഖകൊണ്ടുമാത്രമെ എന്തെങ്കിലും തെളിയിക്കാൻ സാധിക്കുകയുള്ളോ. ദൈവപുത്രനായ യേശുക്രിസ്തു മനുഷ്യനായി അവതരിച്ചു. നമ്മുടെ രക്ഷയ്ക്കായി ക്രൂശുമരണം വരിച്ചു എന്നു നാം വിശ്വസിക്കുന്നു. ഇതിനുമതിയായ ചരിത്രരേഖ എന്താണുള്ളതെന്ന്, കോളജ് ചരിത്ര പ്രൊഫസറായ ഫാദർ ജോസഫിനോടു് പ്രത്യേകം ചോദിച്ചുകൊള്ളട്ടെ യാതൊന്നുമില്ല, അത്രതന്നെ. അതുകൊണ്ട് ക്രിസ്തുവും ക്രിസ്തുമതവും എല്ലാം ഇട്ടെറിഞ്ഞോ വിട്ടൊഴിഞ്ഞോ ഓടിപ്പോകണമെന്ന് വാദിക്കുമൊ? ഒരുവൻ അവന്റെ പിതാവിന്റെ പുത്രനാണെന്നു പറയുന്നു. അതു ശരിയാണെന്നുള്ളതിനു 'ഉപോൽബലകമായ' ശരിയായ തെളിവ് എങ്ങിനെ ഉണ്ടാക്കാം. വിശ്വസിക്കുകയല്ലാതെ വേറെന്തെങ്കിലും മാർഗ്ഗമുണ്ടോ?

(ശേഷം 8—ാംപേജിൽ)

മലങ്കരസേവകൻ

വരിസംഖ്യ
ആണ്ടിൽ 2 ക

# മാർത്തോമ്മായുടെ സിംഹാസനം

(7-ാംപേജിൽനിന്നും തുടർച്ച)

മാർത്തോമ്മാകാര്യത്തിൽ 'മതിയായ തെളിവ്'' എവിടെനിന്നു എങ്ങിനെ സമ്പാദിക്കാൻ കഴിയുമെന്ന് എഴുത്തുകാര ചിന്തിച്ചുവോ എന്തൊ. മാർത്തോമ്മാ സിംഹാസനത്തിൽ വിശ്വാസമില്ല എന്നു ലേഖകന്മാർ ഖണ്ഡിതമായി പറഞ്ഞതു നന്നായി. എന്തിലെല്ലാം വിശ്വാസമുണ്ടോ!! 'മതിയായ തെളിവുണ്ട്'' എന്ന വിശേഷണം ചേർത്തു നന്നായി. 'മതി ആയതു്'' എന്താണെന്നു പിന്നെ വിശദീകരിക്കാമല്ലോ. ഇഷ്ടംപോലെ വ്യാഖ്യാനിക്കാവുന്ന ഏതു കാര്യത്തിനെങ്കിലും, മതിയായ തെളിവുകൾ നല്കാൻ ആർക്കെങ്കിലും സാധിക്കുമോ?

## ഹിന്ദുസിംഹാസനം

'സിംഹാസനം സ്ഥാപിക്കുക' എന്നുള്ള പ്രയോഗംകൊണ്ടു് വിവക്ഷിക്കുന്നതു് എന്താണു്? സ്വർണ്ണമോ, വെള്ളിയോ, കല്ലോ, മരമൊകൊണ്ടു ഒരു വിശിഷ്ടസാധനം നിർമ്മിച്ചു് അതു് 'അഷ്ടബന്ധ'മിട്ടുറപ്പിച്ചു വയ്ക്കുക എന്നാണോ? മുക്കുവന്മാരായിരുന്ന, അപ്പോസ്തലന്മാർക്കു് ആത്മീയമായ ഉന്നതിയാണു് ഉണ്ടായതെന്നു വിശ്വസിക്കുന്നവർക്കു്, അവർ ആത്മീകസിംഹാസനം-സഭ-സ്ഥാപിച്ചു എന്നതുകൊണ്ടു് തൃപ്തിഅടയാൻ കഴിയും. മാർത്തോമ്മാശ്ലീഹായ്ക്കു് സിംഹാസനം സ്ഥാപിക്കാൻ വേണ്ടത്ര പട്ടം ഇല്ലായിരുന്നു, സ്ഥാപിച്ചിട്ടില്ല എന്നു് അന്ത്യോഖ്യാ പാത്രിക്കീസ് യാക്കോബ് മൂന്നാമൻ പറയുന്നു. അബ്ദുൽ അഹാദ് റമ്പാൻ ആയിരിക്കുന്നകാലത്തു് സുറിയാനി സഭാചരിത്രം എന്നൊരുപുസ്തകമെഴുതി. അദ്ദേഹം. അതിൽ ഈ വാദം ഉന്നയിക്കാഞ്ഞതെന്താണാവോ? ചരിത്രകാരന്മാരുടെ ഇടയിൽ മഹാപണ്ഡിതനെന്നു സമ്മതി സിദ്ധിച്ചിട്ടുള്ള അസ്സമാനസ് പറയുന്നു മാർത്തോമ്മാ സിംഹാസനം സ്ഥാപിച്ചിട്ടുണ്ടെന്നു്. അസ്സമാനെസ് ആരായിരുന്നു? മാറോനായ (പൗരസ്ത്യ) സുറിയാനിക്കാരൻ. റോമിൽ ഉന്നത വൈദിക വിദ്യാഭ്യാസം നടത്തി. ക്ലെമൻറ് XII ൻെറ പ്രത്യേക നിയോഗമനുസരിച്ചു് സിറിയായിൽ സഞ്ചരിച്ചു് ഒട്ടധികം കൈയെഴുത്തുഗ്രന്ഥങ്ങൾ, വത്തിക്കാൻ ലൈബ്രറിക്കുവേണ്ടി ശേഖരിച്ചു. വത്തിക്കാൻ ലൈബ്രറിയുടെ ഒരു വിഭാഗത്തിൻെറ മുതലക്കാരനായി [illegible] പാപ്പാ നിയമിച്ചു. 'ബിബ്ലോത്തിക്കാ ഓറിയൻറാലിസ്' നാലു ബൃഹത്തു് വാല്യങ്ങളുള്ള ചരിത്രം അദ്ദേഹത്തിൻെറ അഗാധവിജ്ഞാനത്തിൽനിന്നു ലോകത്തിനു ലഭിച്ചിട്ടുള്ള സംഭാവനയാണു്.

ഇങ്ങിനെയുള്ള അസ്സമാനസ് 'സുറിയാനി കാനോനെ'യും ആശ്രയമായി സ്വീകരിച്ചുകൊണ്ടു്, ഹിന്ദുക്കളുടെയും ചീനരുടെയും അപ്പോസ്തലനായ തോമസ് സിംഹാസനം സ്ഥാപിച്ചുവെന്നു പറഞ്ഞിട്ടുണ്ടു്.

## പാത്രിക്കീസന്മാർ

വീണ്ടും ചരിത്രത്തിലേക്കു മടങ്ങാം. മാർത്തോമ്മാശ്ലീഹാ ഇൻഡ്യയിൽ വന്നു സഭ സ്ഥാപിച്ചുവെന്നു് യാക്കോബായ പാത്രിക്കീസന്മാർ എല്ലാവരുംതന്നെ സമ്മതിച്ചിട്ടുള്ളതാണു്. പൃകടിയിൽ ഇട്ടൂപ്പു റൈട്ടർ എഴുതിയ ചരിത്രം 129-ാം പേജിൽ 'കിട്ടിയിടത്തോളം ധർമ്മശേഖരവും കൊടുത്തു് അവരെ പറഞ്ഞയയ്ക്കുകയും ചെയ്തു എന്നുപറഞ്ഞിട്ടുണ്ടു്. തുർക്കിയിൽനിന്നു 'മലങ്കരയെ രക്ഷിക്കാൻ' വന്ന ചിലർ 936 അടുത്തു മടങ്ങിപ്പോയതാണിതിൽ സൂചിപ്പിച്ചിരിക്കുന്നതു്. ആ വിധം ധർമ്മശേഖരാർത്ഥം വരുന്നവർ അയയ്ക്കുന്ന അഭ്യർത്ഥനയാലൊ 'ഡമാണ്ടിലെ' എല്ലാം മാർത്തോമ്മാശ്ലീഹായുടെ ഇടവകയായ ഇന്ത്യാരാജ്യത്തിൽ വസിച്ചുപാർക്കുന്ന എല്ലാവർക്കും........'അനുഗ്രഹങ്ങൾ ധാരാളമായി വർഷിക്കും. അങ്ങിനെയുള്ള കത്തുകളിലെ വിവരം എഴുതിച്ചേർക്കാനല്ല തുനിയുന്നതു്. മാർ ജോസഫ് ദീവന്നാസ്യോസിനു 1039 കർക്കടകത്തിൽ മെത്രാൻസ്ഥാനം കൊടുത്തതു് യാക്കോബ് ദ്വിതീയൻ ആയിരുന്നു. അദ്ദേഹത്തിനു കൊടുത്ത സ്താത്തിക്കോൻ 'ആത്താറുപള്ളിചരിത്രം' എന്നഗ്രന്ഥത്തിൽ 82 മുതൽ വശങ്ങളിൽ കാണാം. അതിൽ ആത്താറുപള്ളി തുടങ്ങി പാമ്പാക്കുട പള്ളി ഇങ്ങനെ ഒട്ടധികംദേവാലയങ്ങളുടെ പേരുപറഞ്ഞിട്ടുണ്ടു്.....'കോട്ടയത്തു് സിമ്മനാരി മുതലായ മാർത്തോമ്മാശ്ലീഹായുടെ ഇടവകയായ ഇന്ത്യാരാജ്യത്തു വസിച്ചുപാർക്കുന്ന........ 'മക്കൾക്കു സമാധാനവും അയച്ചു പറയുന്നു' എന്നിവിധം ഉപസംഹരിച്ചിരിക്കുന്നു.—ഇതിൽ 'കിഴക്കു് ഒക്കെയും' ഇല്ല.

മാർത്തോമ്മാ കപ്യാരുപോലുമല്ലെന്നു് യാക്കോബ് തൃതീയൻ പറഞ്ഞെങ്കിലും, ദ്വിതീയൻ, അദ്ദേഹത്തിനു് ഇടവകയും എവിടെ പള്ളികളും സെമിനാരികളും ജനങ്ങളും ഉണ്ടായിരുന്നു എന്നു സമ്മതിക്കുന്നു. 1039-നുമുമ്പും പിമ്പുമുള്ള പലരേഖകളിൽ ഇതുപോലുള്ള പ്രയോഗം ഉണ്ടു്. അവയിലെ വിവരം എടുക്കാൻ തുനിയുന്നില്ല. ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

## അബ്ദുള്ളാ

അബ്ദുൽമിശിഹായുടെ ഫെർമാൻ കൈക്കൂലികൊടുത്തു് റദ്ദു ചെയ്യിച്ചശേഷം, റോമായിൽനിന്നു മടങ്ങിവന്ന അബ്ദുള്ളാ യാക്കോബായ പാത്രിക്കീസ് സ്ഥാനം പ്രാപിച്ചു. തൻെറ പൂർവ്വന്മാരിൽ പലരും തോന്നിയിടത്തും ഏതു തന്ത്രം പ്രയോഗിച്ചും വിജയിക്കണം, മലങ്കര പിടിച്ചടക്കണം എന്നുറച്ചു്, അതിനുവേണ്ട ഏർപ്പാടുകൾ എല്ലാം ശരിപ്പെടുത്തിക്കൊണ്ടാണു് അദ്ദേഹം മലങ്കരയിൽ വന്നതു്. റോമാസഭയിലേക്കു മറിച്ചും പകരുന്നതിനു് യാതൊരു മടിയും ഇല്ലായിരുന്ന അദ്ദേഹംപോലും മാർത്തോമ്മായ്ക്കു പത്രോസിനുതുല്യമായസ്ഥാനം നല്കിയിരുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കരയുടെ ലൗകികങ്ങളിന്മേൽ പാത്രിക്കീസിനു അധികാരമുണ്ടെന്നു് സമ്മതിച്ചു് അബ്ദുള്ളായ്ക്കു രജിസ്റ്റർ ഉടമ്പടി കൊടുത്തില്ല. അബ്ദുള്ളാ ദീവന്നാസ്യോസിനെ മുടക്കിയതിനെത്തുടർന്നുണ്ടായ 'വട്ടിപ്പണക്കേസിൽ' (1086-ൽ സി 94) വാദിഭാഗം ആറാം സാക്ഷിയായി ഇ. ജെ. ജോൺ മൊഴിപറഞ്ഞു 'ലൗകികാധികാരത്തിനുവേണ്ടി മെത്രാച്ചനെ മുടക്കി സമുദായത്തിൽ കലക്കം ഉണ്ടാക്കരുതു്. അതുകൊണ്ടു് അവിടുത്തേക്കു ലാഭം ഒന്നും ഉണ്ടാവില്ല. ഒരു പരീക്ഷണം എന്നനിലയിൽശ്രമിച്ചുനോക്കാമെന്നാണു വിചാരിക്കുന്നതെങ്കിൽ,' എന്നെ മുടക്കുക, ഞാൻ കോടതിയിലൂടെ അതു തകർത്തുകാണിച്ചുതരാം' ഇങ്ങനെ അബ്ദുള്ളായോടു നേരെ പറഞ്ഞു-വെല്ലുവിളിച്ചു-ആളായിരുന്നു ഇ. ജെ. ജോൺ എന്നു് ഇപ്പോഴത്തെയുവതലമുറയുടെ അറിവിനായി രേഖപ്പെടുത്തിക്കൊള്ളട്ടെ. വെല്ലുവിളി അബ്ദുള്ളാ സ്വീകരിച്ചില്ല. ഇ. ജെ. ജോൺ 92 ഇടവം 29-ാം തീയതി പറഞ്ഞ മൊഴിയിൽനിന്നു് അല്പം:—'അദ്ദേഹം (അബ്ദുള്ളാ) മലങ്കര സഭമേലും സ്വത്തുക്കളിന്മേലും ആഗ്രഹിക്കുന്ന അധികാരങ്ങൾ ഇന്നിന്നവ ആണെന്നും, ഇന്നവിധം ഇന്നാരുമൂലമെ ഇവിടെ പ്രവർത്തിക്കുകയുള്ളൂ എന്നും പരസ്യമായിട്ടു്, ഒരു കല്പന അയയ്ക്കുന്ന പക്ഷം അതിനെ മലങ്കര ജനങ്ങൾ സമ്മതിക്കുമോ, സമ്മതിപ്പിക്കുന്നതിനു ഞാൻ ശ്രമിക്കാം, എന്നുപറഞ്ഞതിനു, അന്ത്യോഖ്യായും മലങ്കരയും തമ്മിലുള്ള ബന്ധത്തിൻെറ സ്വഭാവം സെൻറുപീറ്ററും സെ:തോമസും കൂടി നിശ്ചയിച്ചിട്ടുള്ളതാണു് പുതുതായി നിശ്ചയിക്കേണ്ട ആവശ്യം ഇല്ലായെന്നതാണു്' അബ്ദുള്ളാ പറഞ്ഞതു്. മാർത്തോമ്മാ കപ്യാരുപോലുമല്ലെന്നു പറയുന്ന യാക്കോബ് തൃതീയൻെറ അഭിപ്രായവും ഇതും തമ്മിൽ എന്തൊരന്തരം! പത്രോസും തോമസും തമ്മിൽ ആലോചിച്ചുതീർച്ചപ്പെടുത്തത്തക്ക നില ഉണ്ടായിരുന്നു. മലങ്കരയുടെ കാര്യത്തിൽ തോമസിനു, ആധികാരികമായി പറയാൻ അവകാശമുണ്ടായിരുന്നു, എന്നല്ലെ ഇതിൻെറ സാരം.

[ഈ ലേഖനം ഒന്നായി പ്രസിദ്ധപ്പെടുത്തുവാനാണു് ഉദ്ദേശിച്ചിരുന്നതെങ്കിലും, സ്ഥലപരിമിതിമൂലം, ശേഷം ഭാഗം, അടുത്തലക്കത്തിലേക്കു മാററിവയ്ക്കേണ്ടി വന്നിരിക്കുന്നു—പ]